

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 2 No. 41 | THE ONLINE OFFICIAL NEWS BULLETTIN | 2019 October 12

സ്ലീബാകാലം | SEASON OF CROSS | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| ♪5 13 | ♪1 14 | ♪5 15 | ♪1 16 | ♪5 17 | ♪1 18 | ♪5 19 |
| 5th Sunday after the Feast of Holy Cross | Comme. of St. Athanasios of Alexandria | Comme. of St. Osyo the Ascetic | | | Comme. of St. Luke the Evangelist | |

## ജനക്കൂട്ടത്തെ കാണിച്ച് സുപ്രീംകോടതി വിധി മറികടക്കാൻ ശ്രമിക്കുന്നത് മൗഢ്യം

കോട്ടയം: ജനക്കൂട്ടത്തെക്കാണിച്ച് സുപ്രീംകോടതി വിധി മറികടക്കാൻ ശ്രമിക്കുന്നത് മൗഢ്യമാണെന്ന് മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറൊസ് മെത്രാപ്പോലീത്ത. അന്ത്യോഖ്യയെ മറക്കണമെന്നോ അവരോട് യാതൊരുബന്ധവും പാടില്ല എന്നോ ഓർത്തഡോക്സ് സഭ പറഞ്ഞിട്ടില്ല. 'മലങ്കരസഭയുടെമേൽ അന്ത്യോഖ്യ പാത്രിയർക്കീസിന്റെ ആത്മീകവും ലൗകികവുമായ അധികാരങ്ങൾ അസ്തമിക്കുന്ന ബിന്ദുവിലെത്തി' എന്ന് രാജ്യത്തെ കോടതികൾ കണ്ടെത്തിയിട്ടുണ്ട്. ആ കണ്ടെത്തലിനെ അംഗീകരിക്കുക മാത്രമാണ് ചെയ്യുന്നത്.

1934-ലെ ഭരണഘടനയിൽ വിവക്ഷിക്കുന്നതിൽ അധികമായി ആരെങ്കിലും അന്ത്യോഖ്യ പാത്രിയർക്കീസിന് അധികാരം നൽകാൻ ആഗ്രഹിക്കുന്നു എങ്കിൽ അവർക്ക് അതിനുള്ള അവകാശം ഇൻഡ്യൻ ഭരണഘടന അനുവദിക്കുന്നുണ്ട്. പക്ഷെ അങ്ങിനെ ചിന്തിക്കുന്നവർ പുതിയ പള്ളികൾ സ്ഥാപിച്ച് അവരുടെ വിശ്വാസം സംരക്ഷിക്കേണ്ടിവരും. മലങ്കര ഓർത്തഡോക്സ് സഭയുടെ 1934 ഭരണഘടനയനുസരിച്ച് നിൽക്കാൻ ആഗ്രഹിക്കുന്ന ആരെയും പള്ളികളിൽ നിന്ന് പുറത്താക്കുകയോ ആരാധനാ സ്വാതന്ത്ര്യം നിഷേധിക്കുകയോ ചെയ്യുകയില്ല.

1653-ൽ നടന്ന കൂനൻകുരിശു സത്യം വിദേശ ആധിപത്യത്തിനെതിരായി എടുത്ത പ്രതിജ്ഞയായിരുന്നു. എന്നാൽ രണ്ടാം കൂനൻകുരിശ് എന്നു പേരിട്ട് ജനത്തെക്കൊണ്ട് പല അവസരങ്ങളിൽ ഏറ്റുചൊല്ലിച്ചത് ഒരു വിദേശശക്തിക്ക് എക്കാലവും അടിമകളായിരുന്നു കൊള്ളാം എന്നാണ്. ഈ വൈരുദ്ധ്യം ഉത്തരവാദിത്വമുള്ള ചില പ്രമുഖ മാധ്യമങ്ങൾ പോലും മനസിലാക്കിയില്ല എന്നത് ഖേദകരമാണ്. 1653-ലെ കൂനൻകുരിശ് സത്യം അന്ത്യോഖ്യ പാത്രിയർക്കീസിന്റെ അധികാരം സംരക്ഷിക്കുവാനാണ് നടത്തിയത് എന്ന വിധത്തിൽ വന്ന റിപ്പോർട്ടുകൾ വസ്തുതകൾക്ക് നിരക്കുന്നതല്ല. യഥാർത്ഥ സത്യവാചകം 1896 മീനം ലക്കം ഇടവക പത്രികയിൽ ക്നാനായ സമുദായംഗവും അസോസിയേഷൻ സെക്രട്ടറിയുമായിരുന്ന ഇടവഴിക്കൽ ഇ.എം ഫിലിപ്പോസ് പ്രസിദ്ധീകരിച്ചിട്ടുണ്ട്.

'പ്രാർത്ഥനാ പൂർവം പ്രതിസന്ധി മറികടക്കുമെന്നു' പറഞ്ഞിട്ട് അക്രമത്തിന് ആഹ്വാനം ചെയ്യുന്നത് വിരോധാഭാസമാണ്. പള്ളികൾ തകർത്തുകളയുവാൻ ആഹ്വാനം ചെയ്യുന്ന മെത്രാപ്പോലീത്തന്മാരുടെ വീഡിയോകൾ സാമൂഹ്യ മാധ്യമങ്ങളിൽ പ്രചരിക്കുന്നുണ്ട്. കോടതിവിധികൾ എതിരായിവരുന്നു എന്നു കാണുമ്പോൾ തന്നെ പള്ളികളിൽ നിന്ന് സാധന സാമഗ്രികൾ വ്യാപകമായി മോഷണം പോകുന്നു. സുപ്രീംകോടതി വിധികൾക്കെതിരായി പ്രതിഷേധയോഗങ്ങളും റാലികളും നടത്തുകയും, നീതിപീഠം ന്യായം തരുന്നില്ല എന്നും, വിധികൾ അനുകൂലമാക്കുവാൻ കോഴ കൊടുക്കുന്നു എന്നും തല്പര കക്ഷികൾ പരസ്യമായി പറഞ്ഞിട്ടും ഇത്തരം നഗ്നമായ നിയമലംഘനങ്ങൾക്കും കോടതിയലക്ഷ്യ പ്രവർത്തനങ്ങൾക്കുമെതിരെ യാതൊരു നടപടിയും അധികാരികൾ സ്വീകരിക്കുന്നില്ല. കോടതി വിധി നടപ്പാക്കുവാൻ താമസിപ്പിക്കുന്നതിലൂടെ നീതി ലഭിക്കാതെ പോകുന്നത് ഓർത്തഡോക്സ് സഭയ്ക്കാണെന്നും ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറൊസ് പറഞ്ഞു.



**മുംബൈയിൽ നടന്ന യുവജനപ്രസ്ഥാനം വാർഷിക കോൺഫറൻസ് പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. ഗീവർഗീസ് മാർ കൂറിലോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നിവർ സമീപം.**

## പിറവം വലിയപള്ളിയുടെ താക്കോൽ വികാരിക്ക് കൈമാറണമെന്ന് ഹൈക്കോടതി

കൊച്ചി: പിറവം വലിയപള്ളിയുടെ താക്കോൽ ഇടവകയുടെ നിയമാനുസൃത വികാരിക്ക് കൈമാറണമെന്ന് കേരള ഹൈക്കോടതി. കാലങ്ങൾ നീണ്ട നിസ്സംഗതക്കാണ് പരിഹാരമായിരിക്കുന്നത്. മേലിൽ പള്ളി കോമ്പൗണ്ടിൽ പ്രശ്നം സൃഷ്ടിക്കുന്നവരെ അറസ്റ്റ് ചെയ്തു നീക്കാനും കോടതി ഉത്തരവിട്ടു.

പള്ളിയുടെ അനുബന്ധ ചാപ്പലുകളെയും കുരിശടികളെയും സംബന്ധിച്ചുള്ള ഉത്തരവ് ഈ മാസം 30-നു കോടതി പരിഗണിക്കുന്നതാണ്. അതിനു ശേഷമായിരിക്കും പൂർണ്ണമായ താക്കോൽ കൈമാറ്റം ഉണ്ടാവുക. പിറവം പള്ളിയുടെ ഹൈക്കോടതി വിധിയിൽ വ്യക്തമായി ചാപ്പലുകളെയും കുരിശടികളെയും സംബന്ധിച്ചു നിർദ്ദേശം ഉണ്ടെങ്കിലും, സർക്കാരിന് എന്തോ ബോധിപ്പിക്കാനുണ്ട് എന്നതിനാലാണ് അവയുടെ താക്കോൽ കൈമാറ്റം സംബന്ധിച്ചു ഉത്തരവ് പുറപ്പെടുവിക്കാഞ്ഞത്. അതുവരെ പള്ളിയിൽ ഓർത്തഡോക്സ് വിശ്വാസികൾക്ക് പൂർണ സ്വാതന്ത്രം ഉണ്ടായിരിക്കുന്നതുമാണ്.

## പ. ശക്രകള്ള മാർ ബസ്സേലിയോസ് മഫ്രിയാനയുടെ ഓർമ്മപ്പെരുന്നാൾ

കുന്നംകുളം: 255-ാമത് പ. ശക്രകള്ള മാർ ബസ്സേലിയോസ് മഫ്രിയാനയുടെ ഓർമ്മപ്പെരുന്നാൾ കുന്നംകുളം ചിറളയം സെന്റ് ലാസറസ് ഓർത്തഡോക്സ് പള്ളിയിൽ ഒക്ടോബർ 20-21 എന്നീ ദിവസങ്ങളിൽ ആഘോഷിക്കുന്നു.

പെരുന്നാളിന് പ. കാതോലിക്കാ ബാവാ മുഖ്യ കാർമ്മികത്വം വഹിക്കും.

ലേഖനം

# ഏകസിംഹാസനവാദം ഒരു ചരിത്ര നിരീക്ഷണം

## ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരാളായ പ. പത്രോസ് ശ്ലീഹായ്ക്കു മാത്രമേ ശ്ലൈഹീക സിംഹാസനം ഉള്ളുവെന്നും മറ്റു ശ്ലീഹന്മാർക്ക് പത്രോസിന്റെ സിംഹാസനത്തിൽകൂടി മാത്രമെ കൃപ ലഭിക്കുവാൻ സാധിക്കുകയുള്ളു എന്നു മുള്ള വാദം ആ രൂപത്തിൽ ക്രൈസ്തവസഭയിൽ കേൾക്കുവാൻ തുടങ്ങിയത് അടുത്ത കാലത്തു മാത്രമാണെങ്കിലും ഈ വാദത്തിന് പുരാതനമായ ഒരു പാരമ്പര്യം ഉണ്ട്. പത്രോസിന്റെ സിംഹാസനം സഭയിലെ ഏറ്റവും ഉയർന്ന സ്ഥാനമാണെന്ന് റോമൻ കത്തോലിക്കാ സഭ ഇപ്പോഴും വാദിക്കുന്നുണ്ട്. എന്നാൽ സഭയിലെ ഏതെങ്കിലും ഒരു മെത്രാപ്പോലീത്താ പത്രോസിന്റെ മാത്രം പിൻഗാമിയാണെന്ന് റോമൻ കത്തോലിക്കാ സഭ പോലും പഠിപ്പിക്കുന്നില്ല. രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ഏറ്റവും ഔദ്യോഗിക തീരുമാനമായ സഭയെക്കുറിച്ചുള്ള ഡോഗ്മാറ്റിക്ക് കോൺസ്റ്റിസ്റ്റ്യൂഷൻ 18-ാം ഖണ്ഡികയിൽ വ്യക്തമായി പ്രഖ്യാപിക്കുന്നത് ഇങ്ങനെയാണ്:

''ഒന്നാം വത്തിക്കാൻ കൗൺസിലിന്റെ ചുവട്ടടികളെ സൂക്ഷ്മമായി പിൻതുടർന്നുകൊണ്ട് ആ കൗൺസിലിനോടൊപ്പം ഈ പരിശുദ്ധ കൗൺസിലും പഠിപ്പിക്കുന്നതും പ്രഖ്യാപിക്കുന്നതുമെന്തെന്നാൽ: നിത്യ ഇടയനായ യേശുക്രിസ്തു താൻ തന്നെ തന്റെ പിതാവിനാൽ അയക്കപ്പെട്ടതുപോലെ അപ്പോസ്തോലന്മാരെയും നിയോഗിച്ച് അയച്ചുകൊണ്ട് തന്റെ പരിശുദ്ധ സഭയെ സ്ഥാപിച്ചു. ലോകാവസാനത്തോളം അപ്പോസ്തോലന്മാരുടെ പിൻഗാമികൾ അതായത് എപ്പിസ്കോപ്പന്മാർ തന്റെ സഭയിൽ ഇടയന്മാരായിരിക്കണമെന്ന് താൻ ഇച്ഛിച്ചു. എന്നാൽ എപ്പിസ്കോപ്പേറ്റ് ഏകവും അവിഭജിതവും ആയിരിക്കുവാൻ വേണ്ടി അനുഗൃഹീതനായ പത്രോസിന് മറ്റു ശ്ലീഹന്മാർക്ക് ഉപരിയായി കർത്താവ് സ്ഥാനം കൊടുക്കുകയും വിശ്വാസത്തിലും കൗദാശിക സംസർഗ്ഗത്തിലുമുള്ള ഐക്യത്തിന്റെ സ്ഥിരവും ദൃഷ്ടവുമായ ഉറവയും അടിസ്ഥാനവുമായി അവനെ നിയോഗിക്കുകയും ചെയ്തു. എല്ലാ വിശ്വാസികളും ഉറപ്പോടെ വിശ്വസിക്കുവാൻ തക്കവണ്ണം റോമാ പാപ്പായുടെ പവിത്രമായ പ്രാഥമികത്വത്തെയും, അപ്രമാദിത്വത്തിന്റെയും ഉപദേശകത്വത്തിന്റെയും സ്ഥാപനം, സ്ഥിരത, അർത്ഥം, കാരണം എന്നിവയെക്കുറിച്ചുള്ള ഈ പഠനങ്ങളേയും ഈ സുന്നഹദോസ് വീണ്ടും ഉറച്ചു പ്രഖ്യാപിക്കുന്നു."

പത്രോസിനു മാത്രമേ സിംഹാസനമുള്ളൂ എന്ന വാദം ഇവിടെ കാണുന്നില്ല. എന്നാൽ പ. പത്രോസ് ശ്ലീഹാ മറ്റു ശ്ലീഹന്മാരേക്കാൾ ഉപരിയായ ഒരു സ്ഥാനത്ത് യേശുക്രിസ്തുവിനാൽ നിയോഗിക്കപ്പെട്ടു എന്ന വാദം റോമാസഭ ഇന്നും പഠിപ്പിക്കുന്ന വാദമാണ്. എന്നാൽ ഈ പ്രഖ്യാപനത്തിന്റെ തന്നെ 22-ാം ഖണ്ഡികയിൽ പത്രോസും മറ്റു ശ്ലീഹന്മാരും ഏക അപ്പോസ്തോലിക സമൂഹമായി അവിഭജനീയമായി നിലകൊള്ളുന്നു എന്ന് പ്രഖ്യാപിക്കുന്നുണ്ട്. പത്രോസിന്റെ പിൻഗാമിയായ റോമാപാപ്പായുടെ അധികാരത്തോടു കൂടെയല്ലാതെ ഒരു ബിഷപ്പിനും ബിഷപ്പുമാരുടെ സമൂഹത്തിനും അധികാരമൊന്നുമില്ലെന്ന് ഈ ഖണ്ഡിക നിർവ്വിശങ്കം പ്രഖ്യാപിക്കുന്നുണ്ട്. ഒരു സുന്നഹദോസു പോലും സ്വീകാര്യമാകണമെങ്കിൽ റോമാപാപ്പായുടെ അംഗീകാരം വേണമെന്നും ആകമാന സുന്നഹദോസ് വിളിച്ചുകൂട്ടുവാനും അതിൽ ആദ്ധ്യക്ഷം വഹിക്കാനും അതിന്റെ തീരുമാനങ്ങളെ സ്ഥിരപ്പെടുത്തുവാനുമുള്ള അധികാരം പത്രോസിന്റെ പിൻഗാമിയായ റോമാപാപ്പായ്ക്കു മാത്രമേ ഉള്ളുവെന്നും 2-ാം വത്തിക്കാൻ സുന്നഹദോസ് പഠിപ്പിച്ചു.

പത്രോസിന്റെ പരമാധികാരത്തെക്കുറിച്ചുള്ള ഈ വാദങ്ങൾ അടുത്തകാലംവരെ പൗരസ്ത്യ സഭകളിലെങ്ങും കേട്ടിരുന്നില്ല. മാത്രമല്ല റോമാബിഷപ്പിന് എന്തെങ്കിലും പ്രാഥമികത്വം ഉണ്ടെങ്കിൽ അതു പത്രോസിന്റെ പിൻഗാമിത്വത്തിൽ നിന്നു ലഭിക്കുന്നതല്ല. പ്രത്യുത റോമാനഗരം ലോകത്തിലെ പ്രധാന നഗരമായി കരുതപ്പെട്ടിരുന്നതുകൊണ്ടാണ് എന്ന അടിയുറച്ച വിശ്വാസമാണ് പൗരസ്ത്യ സഭകൾക്ക് ഉണ്ടായിരുന്നത്.

ഏകസിംഹാസന വാദത്തിന് അടിത്തറയിട്ടത് മൂന്നാം ശതകത്തിൽ ഉത്തര ആഫ്രിക്കയിൽ കാർത്തേജിലെ ബിഷപ്പായിരുന്ന കുപ്രിയാനോസ് ആണ്. കുപ്രിയാനോസിന്റെ ലേഖനങ്ങളിൽ നാൽപ്പത്തിമൂന്നാമത്തേതിലാണ് ഈ വാദം വ്യക്തമായി കാണുന്നത്. അദ്ദേഹത്തിന്റെ വാക്കുകൾ ഇപ്രകാരമാണ്:



വി. പത്രോസ്

"ദൈവം ഒരുവൻ, ക്രിസ്തു ഒരുവൻ, സഭ ഒന്ന്, കർത്താവിന്റെ വചനത്താൽ പാറമേൽ സ്ഥാപിക്കപ്പെട്ട സിംഹാസനവും ഒന്ന്.'' അതുപോലെതന്ന 'കാതോലികസഭയുടെ ഏകത്വം' എന്ന ലഘു ഗ്രന്ഥത്തിൽ കുപ്രിയാനോസ് പറയുന്നത് ഇങ്ങനെയാണ്, ''പത്രോസിന്മേൽ കർത്താവ് സഭ പണിയുന്നു. ആടുകളേയും മേയിപ്പാൻ തക്കവണ്ണം അവൻ അവനെ ഏല്പ്പിക്കുന്നു. എല്ലാ അപ്പോസ്തോലന്മാർക്കും അവൻ തുല്യ സ്ഥാനം നൽകിയെങ്കിലും സിംഹാസനം ഒന്നു മാത്രമേ സ്ഥാപിച്ചുള്ളു. കർത്താവ് തന്റെ അധികാരത്താൽ ഐക്യത്തിന്റെ ഉറവയും വ്യവസ്ഥയും നിയമിച്ചു. തീർച്ചയായും മറ്റുള്ളവർ പത്രോസിനെപ്പോലെ തന്നെയായിരുന്നു. എന്നാൽ പത്രോസിന് പ്രാഥമികത്വം നൽകപ്പെട്ടു. ഒരു സഭയും ഒരു സിംഹാസനവും മാത്രം നൽകപ്പെടുന്നു. അവരെല്ലാവരും ഇടയന്മാരാണെങ്കിലും എല്ലാ അപ്പോസ്തോലന്മാരും ഏകമനസ്സോടെ മേയിക്കുന്ന ആട്ടിൻകൂട്ടം ഒന്നേയുള്ളു. സഭയുടെ ഈ ഐക്യം കാത്തുസൂക്ഷിക്കാത്തവൻ വിശ്വാസം കാത്തുസൂക്ഷിക്കുന്നു എന്നു വിചാരിക്കുന്നുവോ? സഭ അവന്റെ മേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു എന്ന പത്രോസിന്റെ സിംഹാസനത്തെ ഉപേക്ഷിക്കുന്നവൻ പിന്നെയും സഭയിലാണെന്ന് വിശ്വസിക്കുന്നുവോ?"

കുപ്രിയാനോസിന്റെ ഈ വാദത്തിന് ഒരു പ്രത്യേക പശ്ചാത്തലമുണ്ട്. അദ്ദേഹത്തിന്റെ അധികാരത്തെ എതിർക്കുന്ന കുറെ ആളുകൾ ഉത്തരാഫ്രിക്കയിൽ ഉണ്ടായിരുന്നു. റോമാപാപ്പാ കാർത്തേജിലെ മെത്രാപ്പോലീത്തായെ അനുകൂലിക്കുന്ന സമയത്ത് എതിർകക്ഷികളിൽപ്പെട്ട അഞ്ചു പട്ടക്കാർ ചേർന്ന് ഫോർച്യൂനാറ്റൂസ് എന്ന പട്ടക്കാരനെ മെത്രാപ്പോലീത്തായാക്കി. ഫോർച്യൂനാറ്റൂസ് വ്യവസ്ഥാപിത മെത്രാപ്പോലീത്താ അല്ലെന്നു സ്ഥാപിക്കുവാൻ വേണ്ടി റോമാപാപ്പാ അംഗീകരിക്കുന്ന ആൾക്കു മാത്രമേ സഭയിൽ മെത്രാപ്പോലീത്താ ആയിരിക്കുവാൻ സാധിക്കുകയുള്ളു എന്നുള്ള വാദം കൊണ്ടുവന്നത് ആത്മരക്ഷയ്ക്കുള്ള ഉപാധിയായിരുന്നു. എന്നാൽ കുപ്രിയാനോസിന്റെ ഈ വാദത്തെ അന്നുള്ള മറ്റു മെത്രാപ്പോലീത്താമാർ അംഗീകരിച്ചില്ല. ഒരുദാഹരണം: ഫെർമിലിയൻ കപ്പദോക്യൻ കൈസറിയയിലെ ബിഷപ്പായിരുന്നു. 256-ൽ അദ്ദേഹം കുപ്രിയാനോസിന് ഇപ്രകാരം എഴുതി, " റോമിലുള്ളവർ ആദിമുതലേ ഭരമേൽപ്പിക്കപ്പെട്ടിട്ടുള്ള എല്ലാ പാരമ്പര്യങ്ങളെയും അനുഷ്ഠിക്കുന്നില്ല. അപ്പോസ്തോലിക അധികാരം ഉണ്ടെന്നുള്ള അവരുടെ അവകാശവാദം മിഥ്യയാണെന്ന് ആർക്കും കാണുവാൻ കഴിയും. ഉയിർപ്പു പെരുനാളിന്റെ ആഘോഷകാര്യത്തിലും മറ്റു പല കൂദാശകളിലും അനുഷ്ഠാനങ്ങളിലും ഊർശ്ലേമിലെ അനുഷ്ഠാനങ്ങളനുസരിച്ചല്ല അവർ അനുഷ്ഠിക്കുന്നത്. .... ഇത്ര വ്യക്തവും സ്പഷ്ടവുമായ സ്റ്റീഫൻ പാപ്പായുടെ അബദ്ധോപദേശത്തെപ്പറ്റി എനിക്കു കോപം വരുന്നതു ന്യായമല്ലേ. തന്റെ എപ്പിസ്കോപ്പത്വത്തെപ്പറ്റി വീമ്പു പറയുകയും സഭയുടെ അടിസ്ഥാനം അവന്റെമേൽ ഇട്ടിരിക്കുന്നു എന്നു പറയുന്ന പത്രോസിന്റെ പിൻഗാമിയാണെന്ന് ശഠിക്കുകയും ചെയ്യുന്ന ഈ മനുഷ്യൻ പല പുതിയ പാറകളും കൊണ്ടു വന്ന് പുതിയ സഭകൾ സ്ഥാപിക്കുകയാണ്. ... ഓ സ്റ്റീഫൻ! നീ എല്ലാ വേദവിപരീതികളേക്കാൾ ഭയങ്കരനാണ്. ജനങ്ങൾ

തങ്ങളുടെ തെറ്റു മനസ്സിലാക്കി സഭയിലേക്ക് തിരികെ വരുമ്പോൾ നീ അവരുടെ തെറ്റുകളെ വീണ്ടും സ്ഥിരീകരിക്കുന്നു. ... ഓ സ്റ്റീഫൻ പാപ്പാ നിന്നെക്കുറിച്ചാണ് വി. വേദപുസ്തകം പറയുന്നത് 'ക്രോധമുള്ളവൻ കലഹമുണ്ടാക്കുന്നു" (സദൃ. 15:18). ലോകം മുഴുവനുമുള്ള സഭകളിൽ എന്തെല്ലാം കലഹങ്ങളും കലാപങ്ങളുമാണ് നീ ഇളക്കിവിട്ടിരിക്കുന്നത്. ഇത്ര വളരെ ആട്ടിൻകൂട്ടങ്ങളിൽനിന്ന് നിന്നെത്തന്നെ വേർപെടുത്തുന്നതു മൂലം എത്ര വലിയ പാപമാണ് നീ സംഭരിച്ചിരിക്കുന്നത്. അതെ! നിന്നെത്തന്നെ നീ വേർപെടുത്തുകയാകുന്നു ചെയ്തത്. വഞ്ചിതനാകരുത്. ഏകമായ സഭയിലെ സംസർഗ്ഗത്തിൽ നിന്ന് തന്നത്താൻ വേർപെട്ടുപോകുന്നവനാണ് യഥാർത്ഥ ശീശ്മക്കാരൻ. എല്ലാവരെയും മുടക്കുവാൻ അധികാരമുണ്ടെന്ന് കരുതുന്ന നീ എല്ലാവരിൽ നിന്നും നിന്നെത്തന്നെ മുടക്കിയിരിക്കുന്നു."

സാർവ്വത്രികസഭയിൽ പരമാധികാരിയാണ് താനെന്ന് റോമാപാപ്പാ അവകാശപ്പെട്ടുവെന്നും ആ അവകാശവാദത്തെ പിൻതാങ്ങുന്ന മെത്രാപ്പോലീത്താ ഉത്തരാഫ്രിക്കയിൽ ഉണ്ടായിരുന്നെങ്കിലും കിഴക്കുള്ള ഒരു മെത്രാപ്പോലീത്താ (പ. മാർ ബസ്സേലിയോസിന്റെ മുൻഗാമി) ഇതിനെ അതർഹിക്കുന്ന അവഗണനയോടെ നിരാകരിച്ചുവെന്നുമാണ് ഈ എഴുത്തിൽ നിന്നും വ്യക്തമാകുന്നത്.

റോമൻപാപ്പായുടെ പ്രാഥമികത്വത്തിന്റെ അടിസ്ഥാനം അന്നത്തെ അറിയപ്പെട്ട ലോകത്തിലെ പ്രഥമ നഗരമായിരുന്നു റോം എന്നുള്ള വസ്തുതയിലാണ്. 381-ലെ കുസ്തന്തീനോപോലീസ് സുന്നഹദോസ് കുസ്തന്തീനോപോലീസ് നഗരത്തിന്റെ ഉന്നതസ്ഥാനം പ്രഖ്യാപിച്ചത് എന്തടിസ്ഥാനത്തിലായിരുന്നു? ഒരു അപ്പോസ്തോലിക നഗരമെന്ന് അഭിമാനിക്കാൻ കുസ്തന്തീനോസ്പോലീസ് നഗരത്തിനു വകയില്ലായിരുന്നു. എന്നാൽ റോമാനഗരം സാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്നതുപോലെ കിഴക്ക് ഒരു പുതിയ തലസ്ഥാനം ഉണ്ടായപ്പോൾ ആ നഗരത്തിലെ ബിഷപ്പിന് റോമാ ബിഷപ്പിന് തുല്യമായ സ്ഥാനം നൽകപ്പെട്ടു എങ്കിൽ റോമാ ബിഷപ്പിന്റെ പ്രാഥമികതയുടെ അടിസ്ഥാനം പത്രോസിന്റെ പിൻഗാമിത്വമല്ല തലസ്ഥാന നഗരമാണെന്നുള്ള ബഹുമതി മാത്രമാണെന്ന് സുവ്യക്തമല്ലേ.

### ലെയോൻ മാർപാപ്പാ

അന്ത്യോക്യായിലെ ഇപ്പോഴത്തെ പാത്രിയർക്കീസ് ബാവായുടെ അഭിപ്രായങ്ങളോട് പലവിധത്തിലും യോജിക്കുന്ന ആളാണ്, സുറിയാനി സഭ വേദവിപരീതിയായി പ്രഖ്യാപിച്ചിരിക്കുന്ന ലെയോൻ പാപ്പാ (440-461). ഇരുസ്വഭാവ വിശ്വാസത്തെ അനുകൂലിക്കുന്നതുകൊണ്ടാണ് അദ്ദേഹത്തെ വേദവിപരീതിയായി നാം കണക്കാക്കുന്നത്. പത്രോസിന്റെ പരമാധികാരത്തെ മറ്റുള്ളവരുടെമേൽ അടിച്ചേൽപ്പിക്കുവാൻ ഏറ്റവും കൂടുതൽ ശ്രമിച്ച ഈ പാപ്പായുടെ എല്ലാ പ്രസംഗങ്ങളിലും എല്ലാ ലേഖനങ്ങളിലും പത്രോസിന്റെ പരമാധികാരത്തെ ഊന്നിപ്പറയുന്നു. അതുകൊണ്ട് ആകമാനസഭയുടെ മേൽ തനിക്ക് പരമാധികാരമുണ്ടെന്ന് അദ്ദേഹം വാദിച്ചു. കുസ്തന്തീനോപോലീസിലെ പാത്രിയർക്കീസായ ഫ്ളാവിയാനോസിന് എഴുതിയ തന്റെ 23-ാം ലേഖനത്തിൽ ലെയോൻ വ്യക്തമായി അവകാശപ്പെടുന്നത് വിശ്വാസ സംബന്ധമായി ലോകത്തിൽ എവിടെയെങ്കിലും എന്തെങ്കിലും തർക്കമുണ്ടായാൽ അതിന്റെ അപ്പീൽ കേൾക്കുവാനുള്ള അധികാരം തനിക്കാണെന്നാണ്. കുസ്തന്തീനോപോലീസിലെ മെത്രാപ്പോലീത്തായുടെ സ്ഥാനം കിട്ടിയിരിക്കുന്നതുപോലും തന്റെ അനുമതിമൂലമാണെന്ന് ലെയോൻ, മാർക്കിയാനോസ് ചക്രവർത്തിക്കെഴുതിയ 104-ാം ലേഖനത്തിലും പൾക്കേറിയ ചക്രവർത്തിനിക്കെഴുതിയ 105-ാം ലേഖനത്തിലും വാദിക്കുന്നു. കുസ്തന്തീനോപോലീസിലെ എപ്പിസ്കോപ്പാ, റോമിലെ എപ്പിസ്കോപ്പായ്ക്ക് തുല്യനാണെന്ന് വാദിക്കുന്നത് അമിതമായ സ്ഥാനമോഹം കൊണ്ടാണെന്നാണ് ചക്രവർത്തിനിക്കെഴുതിയത്. 381-ൽ കൂടിയ സുന്നഹദോസിലെ തീരുമാനങ്ങൾ തന്റെ സമ്മതം കൂടാതെ നടപ്പിൽ വരുത്തുവാൻ സാദ്ധ്യമല്ലെന്ന് ലെയോൻ വാദിച്ചു. ഈ വിഷയത്തെക്കുറിച്ച് ലെയോൻ മാർപാപ്പാ കുസ്തന്തീനോപോലീസിലെ മെത്രാപ്പോലീത്താക്കെഴുതിയ 106-ാം ലേഖനത്തിൽ കുസ്തന്തീനോ പോലീസിനു രണ്ടാം സ്ഥാനം നൽകിയാൽ അലക്സന്ത്രിയായുടെ രണ്ടാം സ്ഥാനവും അന്ത്യോഖ്യായുടെ മൂന്നാം സ്ഥാനവും നഷ്ടപ്പെട്ടുപോകുമെന്നും വാദിക്കുന്നുണ്ട്.

ലെയോൻ പാപ്പായുടെ കാലത്ത് തന്റെ അധികാരികളുമായി വഴക്കുകൂടുന്ന ഏതൊരു മെത്രാപ്പോലീത്തായ്ക്കും കശ്ശീശായ്ക്കും റോമാ പാപ്പായുടെ സഹായം ലഭിക്കണമെങ്കിൽ റോമാ സഭയുടെ പരമാധികാരവാദവും ഏകസിംഹാസനവാദവും സമ്മതിച്ചുകൊടുത്താൽ മാത്രം മതിയായിരുന്നുവെന്ന് സുപ്രസിദ്ധ വേദശാസ്ത്രജ്ഞനും ചരിത്രകാരനുമായ ബിഷപ്പ് ഗോർ എഴുതിയ 'മഹാനായ ലെയോ' എന്ന ഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്നു.

എന്നാൽ കത്തോലിക്കാസഭയിൽ ഉണ്ടായ ഈ അവകാശവാദം കിഴക്കൻ സഭകളൊന്നും സമ്മതിച്ചു കൊടുത്തില്ല.

### സുറിയാനിസഭാ പാരമ്പര്യം

സുറിയാനിസഭാ പാരമ്പര്യത്തെ സംബന്ധിച്ചിടത്തോളം നമ്മുടെ പ്രധാന രേഖകൾ ബാറെബ്രായയും മീഖായേൽ റാബോയും ആണ്. ഈ രണ്ടു പിതാക്കന്മാർ തങ്ങളുടെ നിദാനമായി സ്വീകരിച്ചത് 845-ാമാണ്ടിൽ കാലം ചെയ്ത ദീവന്നാസ്യോസിന്റെ ചില എഴുത്തുകളാണ്. എന്നാൽ ദീവന്നാസ്യോസിന്റെയോ മീഖായേൽ റാബോയുടെയോ ബാറെബ്രായയുടെയോ ലേഖനങ്ങളിൽ ഒരിടത്തും അന്ത്യോഖ്യാ പാത്രിയർക്കീസിന് ആകമാന സഭയുടെമേൽ അധികാരം ഉണ്ടായിരുന്നു എന്ന വാദം കാണുകയില്ല. ലോകത്തെ നാലായി ഭാഗിച്ചുവെന്നും നാലു ഭാഗങ്ങൾക്കും നാലു പാത്രിയർക്കീസന്മാരെ നൽകിയെന്നും ഉള്ള വാദം ദീവന്നാസ്യോസിൽ കാണുന്നുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ വാദത്തിൽ റോം, അലക്സന്ത്രിയ, കുസ്തന്തീനോപോലീസ്, അന്ത്യോഖ്യാ എന്നീ നാലു നഗരങ്ങളിലെ എപ്പിസ്കോപ്പന്മാർക്ക് പാത്രിയർക്കാ സ്ഥാനം കൊടുത്തു വെന്നു കാണുന്നത് അപ്പോസ്തോലിക കാലത്തിനു ശേഷം രണ്ടോ മൂന്നോ ശതകങ്ങൾക്കു ശേഷമാണ് കുസ്തന്തീനോപോലീസ് നഗരം സ്ഥാപിക്കപ്പെട്ടതെന്ന വിവരം അദ്ദേഹത്തിന് അറിവില്ലായിരുന്നതിനാലായിരിക്കണം. ഏതായാലും സിറിയാക്കാരനായ ദീവന്നാസ്യോസു പോലും അന്ത്യോഖ്യായ്ക്ക് നാലാം സ്ഥാനമാണ് നൽകുന്നത്. ലോകത്തിന്റെ നാലിലൊന്നേ അദ്ദേഹത്തിന്റെ അധികാരത്തിൻ കീഴിലുള്ളൂ. ഏതായാലും ഏക സിംഹാസനവാദം അവരാരും ഉന്നയിച്ചില്ല.

### ആറാം ശതകത്തിലെ അവസ്ഥ

എഡേസായിൽ നിന്നും കണ്ടുകിട്ടിയിട്ടുള്ള ആറാം ശതകത്തിലെ ഒരു സുറിയാനി രേഖ കത്തോലിക്കരുടെ അന്ത്യോഖ്യാ പാത്രിയർക്കീസ് 1920-ൽ റോമിൽ പ്രസിദ്ധീകരിച്ചു. അതിന്റെ ഒന്നു മുതൽ ഏഴു വരെ പേജുകളിൽ കാണുന്നത് ഇങ്ങനെയാണ്:

"ആദ്യത്തെ സിംഹാസനം യേശുക്രിസ്തുവിന്റേതാണ്. അതു കഴിഞ്ഞാൽ പിന്നെ ആദ്യത്തെ സിംഹാസനം അന്ത്യോഖ്യായിലെയാണ്. അതു പാത്രിയർക്കീസിന്റേതാണ്. അതിന്റെ നേരിട്ടു കീഴിൽ ഏഴു ഭദ്രാസനങ്ങളുണ്ട്: (1) ഹലാഗ് (2) കെന്നശ്രീൻ (3) ഗബ്ല (4) സെലൂക്യ (5) ഹൻസർത്താ (6) ഫ്ളാത്തോൻ (7) ഗാബൂല. ഇതു കൂടാതെ സ്വയശീർഷകങ്ങളായ (autocephalous) നാലു സഭകൾ ഉണ്ട്. (1) ബെയ്റൂട്ട് (2) ഹോംസ് (3) ലവോദോക്യ (4) കൂറോസ്. ഇവയ്ക്കെല്ലാം പുറമെ പന്ത്രണ്ട് മെത്രാപ്പോലീത്തൻ ആസ്ഥാനങ്ങളുമുണ്ട്. (1) ടയർ മെത്രാപ്പോലീത്തൻ പ്രവിശ്യയിൽ 13 ഭദ്രാസനങ്ങൾ (2) തർശീശ് പ്രവിശ്യയിൽ 6 ഭദ്രാസനങ്ങൾ (3) ഉറഹാ പ്രവിശ്യയിൽ 12 ഭദ്രാസനങ്ങൾ (4) അപ്പാമിയ പ്രവിശ്യയിൽ ഏഴു ഭദ്രാസനങ്ങൾ (5) മാബൂഗ് പ്രവിശ്യയിൽ 11 ഭദ്രാസനങ്ങൾ (6) ബസ്രാ പ്രവിശ്യയിൽ 19 ഭദ്രാസനങ്ങൾ (7) ആനസ്ബർബാ പ്രവിശ്യയിൽ 8 ഭദ്രാസനങ്ങൾ (8) ഈസൗറായിലെ സെലൂക്യ പ്രവിശ്യയിൽ 25 മെത്രാന്മാർ (9) ഡമാസ്കസ് പ്രവിശ്യയിൽ 11 മെത്രാന്മാർ (10) അമീദായ് പ്രവിശ്യയിൽ 8 മെത്രാന്മാർ (11) റൂഷായ പ്രവിശ്യയിൽ 5 മെത്രാന്മാർ (12) ഭാറായ് പ്രവിശ്യയിൽ 3 മെത്രാന്മാർ."

ഇതിന്റെ ആകെത്തുക ഈ രേഖയിൽതന്നെ കൊടുക്കുന്നുണ്ട്. അങ്ങനെ അന്ത്യോഖ്യൻ സഭയിൽ ഒരു പാത്രിയർക്കീസും, അദ്ദേഹത്തിന്റെ നേരിട്ടു കീഴിൽ ഏഴു മെത്രാന്മാരും രണ്ടു വികാരി മെത്രാന്മാരും 4 സ്വയശീർഷക സഭകളും 12 മെത്രാപ്പോലീത്തന്മാരും അവരുടെ കീഴിൽ 128 എപ്പിസ്ക്കോപ്പന്മാരും. ഇതിൽ നിന്നും ചില കാര്യങ്ങൾ വ്യക്തമാകുന്നുണ്ട്. പാത്രിയർക്കീസിന് നേരിട്ട് ഭരണാധികാരമുള്ളത് ഏഴു ഭദ്രാസനങ്ങളേയുള്ളൂ. മറ്റു നാലു ഭദ്രാസനങ്ങളിലെ മെത്രാപ്പോലീത്തന്മാർ സ്വയംപര്യാപ്തതയുള്ളവരാണ്. അതിനു പുറമേയുള്ള 12 മെത്രാപ്പോലീത്തൻ പ്രവിശ്യകളിൽ പാത്രിയർക്കീസ് നേരിട്ടു ഭരണം നടത്തുന്നില്ല. ഈ പറയുന്നതിൽ ഒന്നിലുംതന്നെ പെടാതെ നിൽക്കുന്നതാണ് കിഴക്കിന്റെ കാതോലിക്കേറ്റ് (6-ാം ശതകത്തിൽ). അതിൽപോലും പെടാതെ നിൽക്കുന്നതാണ് ഇന്ത്യയിലുള്ള സഭ. ഏതായാലും ആറാം ശതാ

ബ്ദത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് ഇന്ത്യയിൽ യാതൊരു അവകാശവും ഇല്ലായിരുന്നു എന്നതിന് സുറിയാനിക്കാരുടെ ഈ രേഖയെക്കാളുപരി തെളിവുകൾ ആവശ്യമില്ല.

**അടുത്തകാലത്തെ അവസ്ഥ**

1847 മുതൽ 1871 വരെ അന്ത്യോഖ്യാ പാത്രിയർക്കീസായിരുന്ന ഇഗ്നാത്തിയോസ് യാക്കോബ് ദ്വിതീയനാണ് കിഴക്കിന്റെ മപ്രിയാനാ സ്ഥാനം നിറുത്തലാക്കിയത്. കിഴക്കുള്ള സഭകൾ കൂടെ അന്ത്യോഖ്യായുടെ നേരിട്ടുള്ള ഭരണത്തിൽ കൊണ്ടുവരുവാനുള്ള ആഗ്രഹം മൂലമാണ് ഇങ്ങനെ പ്രവർത്തിച്ചതെന്നു തോന്നുന്നു. അതിനുശേഷമുണ്ടായിരുന്ന പാത്രിയർക്കീസന്മാരും തങ്ങളുടെ ഭരണനയത്തിന്റെ പ്രധാന അടിസ്ഥാനമായി സ്വീകരിച്ചത് അന്ത്യോഖ്യാ സിംഹാസനത്തിന്റെ അധികാര വികസനമായിരുന്നു. 1894-ൽ കാലം ചെയ്ത പത്രോസ് പാത്രിയർക്കീസും 1914-ൽ കാലം ചെയ്ത അബ്ദൽ മിശിഹാ പാത്രിയർക്കീസും, 1916-ൽ കാലം ചെയ്ത അബ്ദള്ളാ പാത്രിയർക്കീസും 1917-ൽ സ്ഥാനമേറ്റ് നമ്മുടെ നാട്ടിൽ വന്ന് കാലം ചെയ്ത ഏലിയാസ് പാത്രിയർക്കീസും ഒരുപോലെ വികസനവാദികളായിരുന്നു. എന്നാൽ അധികാര വികസനം ഉണ്ടാക്കുന്നത് ഒരു കാതോലിക്കാ സിംഹാസനത്തിന്റെ മാധ്യമത്തിൽ കൂടി ആയിരിക്കണമെന്ന് ആഗ്രഹിച്ചിരുന്ന ആളാണ് അബ്ദൽ മശിഹാ പാത്രിയർക്കീസ്. സമാധാനം സ്ഥാപിക്കുന്നതു മൂലം തന്റെ അധികാരത്തെ അംഗീകരിക്കാതെ നിൽക്കുന്നവരെ അധികാരത്തിൻകീഴിൽ കൊണ്ടുവരുവാൻ ആഗ്രഹിച്ച ആളാണ് ഇപ്പോഴത്തെ അന്ത്യോഖ്യൻ പാത്രിയർക്കീസ്. സമാധാനം കൊണ്ടു ലഭിക്കുന്ന അധികാരം പോരെന്നു തോന്നിയപ്പോൾ അസമാധാനം പുലർത്തി അധികാരം സ്ഥാപിക്കാമെന്നുള്ള ആശയമാണ് ഇപ്പോഴുള്ളതെന്നു തോന്നുന്നു. വീണ്ടും അധികാരം കിട്ടുന്നതിനു വേണ്ടി വീണ്ടും സമാധാനം ആലോചിക്കുവാൻ വലിയ മടിയൊന്നുമില്ലെന്നാണ് അടുത്തകാലത്ത് അദ്ദേഹവുമായി സംസാരിച്ചിട്ടുള്ളവരിൽ നിന്നു കിട്ടുന്ന പ്രതീതി.

ഏകമാത്ര സിംഹാസനവാദം അംഗീകരിക്കുക മാത്രമല്ല ശക്തിയായി പഠിപ്പിക്ക കൂടി ചെയ്യുന്ന ഒരു കിഴക്കൻ സഭ ആദ്യമായിട്ട് ഉണ്ടാകുന്നത് ഇരുപതാം ശതാബ്ദത്തിലും ഇഗ്നാത്തിയോസ് യാക്കോബ് തൃതീയന്റെ നേതൃത്വത്തിലുമാണ്. ഈ അഭിപ്രായം കത്തോലിക്കാ സഭയുടെ അഭിപ്രായത്തോട് ചേർന്നതാകുന്നതിനാൽ കത്തോലിക്കാ സഭയ്ക്ക് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ അനുയായികളോട് പ്രത്യേക സഹതാപം തോന്നുകയും പത്രങ്ങൾ വഴിയും മറ്റുമൊക്കെ കുറച്ചൊക്കെ അവരെ സഹായിക്കുകയും ചെയ്യുന്നെങ്കിൽ അത്ഭുതത്തിനവകാശമില്ല. പക്ഷേ, കിഴക്കൻ സഭകളെ സംബന്ധിച്ചിടത്തോളം പന്തിരുവരിൽ ഒരാൾക്കു മാത്രമേ സിംഹാസനം ഉള്ളുവെന്നും, ആ സിംഹാസനത്തിൽ കൂടി മാത്രമാണ് കൃപ ഒഴുകുന്നതെന്നും മറ്റുമുള്ള വാദങ്ങൾ കടുത്ത അബദ്ധോപദേശങ്ങളാണ്. കാതോലികവും ശ്ലൈഹികവുമായ ഉപദേശങ്ങളിൽ നിന്നും വേർപെട്ട് പാശ്ചാത്യസഭയിൽ പിൽക്കാലത്തുണ്ടായ ചില അബദ്ധോപദേശങ്ങളെ അനുധാവനം ചെയ്യുന്നവരുടെ അവസാന നിലപാട് ആ പാശ്ചാത്യസഭയിൽ തന്നെയാണെങ്കിൽ അതിൽ അത്ഭുതത്തിന് എന്തവകാശമുള്ളൂ.

*(ഓർത്തഡോക്സ് സെമിനാരി ആനുവൽ റിപ്പോർട്ട്, 1974-75)*



മുംബൈ ഭദ്രാസനാധിപൻ ഗീവർഗീസ് മാർ കൂറിലോസ് സപ്തതി നിറവിൽ

ആശംസകൾ...

# ഉപതിരഞ്ഞെടുപ്പിൽ മത്സരിക്കുന്ന സ്ഥാനാർഥികളോടും മുന്നണികളോടും ചില ചോദ്യങ്ങൾ

## സഖറിയ മാർ നിക്കോളവാസ്

നിയമ വാഴ്ചയെക്കുറിച്ചും കോടതി വിധികളെ അനുസരിക്കേണ്ടതിനെക്കുറിച്ചും നിങ്ങളുടെ അഭിപ്രായം എന്താണ്?

എന്തുകൊണ്ട് ചിലവിധികൾ സർവസന്നാഹങ്ങളോടും കൂടി നടപ്പാക്കുവാൻ ശ്രമിക്കുന്നു? (ശബരിമല)

എന്തുകൊണ്ടു ചില വിധികൾ നടപ്പാക്കാതിരിക്കുവാൻ പരമാവധി ശ്രമിക്കുന്നു? (പള്ളിക്കേസുകളിലെ വിധികൾ)

എന്തുകൊണ്ട് ഒരു മുന്നണി അധ്യക്ഷൻ സുപ്രീംകോടതി വിധിക്കെതിരെ പ്രസംഗിച്ചു സത്യപ്രതിജ്ഞ ലംഘനം നടത്തുകയും ചെയ്യുന്നു? (ബെന്നി ബെഹനാന് യു.ഡി.എഫ്. കൺവീനർ)

അതു മുന്നണിയുടെ പൊതു അഭിപ്രായം ആണോ?

എന്തുകൊണ്ട് MLA മാർ മത മൗലീകവാദികളോട് ചേർന്നു സുപ്രീം കോടതി വിധിക്കെതിരെ ഉള്ള പ്രക്ഷോഭങ്ങളിൽ പങ്കെടുക്കുന്നു? (ശ്രീ. എൽദോ, ശ്രീ. അനൂപ് ജേക്കബ്)

എന്തുകൊണ്ടു ചിലർ ചെയ്യുന്ന അക്രമങ്ങൾ പോലീസ് കണ്ടില്ല എന്നു നടിക്കുന്നു?

ഈ ചോദ്യങ്ങൾക്ക് ഉത്തരം ലഭിക്കുമ്പോൾ നിങ്ങൾക്ക് മനസ്സിലാകും ആർക്കാണ് വോട്ടു ചെയ്യേണ്ടത് എന്ന്.



ഞാൻ ഇപ്പോഴും ഒരു ഇന്ത്യൻ പൗരനാണ് അതുകൊണ്ടു തന്നെ ഈ ചോദ്യങ്ങൾക്ക് ഉത്തരം പ്രതീക്ഷിക്കുന്നു. ഉത്തരവാദിത്വബോധത്തോടെ ജനവിധി നിർണായക അവകാശം ഉപയോഗിക്കുവാൻ ഈ ചോദ്യങ്ങൾക്ക് എനിക്ക് ഉത്തരങ്ങൾ ആവശ്യമാണ്.

ഒരു പൗരൻ എന്ന നിലയിൽ എന്റെ പ്രശ്നങ്ങളാണ് ഇവ. ഏതു മുന്നണി വിജയിക്കണം എന്നുള്ളതല്ല.





മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




സമകാലികം

# പരിശുദ്ധ പിതാവേ! അങ്ങ് എന്തിനിങ്ങനെ അപഹാസ്യനാകുന്നു?

### യൂഹാനോൻ മാർ മിലിത്തോസ്




പ. അന്ത്യോഖ്യാ പാത്രിയർക്കീസ് അപ്രേം രണ്ടാമൻ ചോദിക്കുന്നു, അദ്ദേഹത്തെ അംഗീകരിക്കുന്നുവോ എന്ന്!

തീർച്ചയായും അദ്ദേഹം സിറിയക് ഓർത്തഡോക്സ് സഭയുടെ തിരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ട പാത്രിയർക്കീസ് ആണെന്ന് ആരാണ് അംഗീകരിക്കാത്തത്? അദ്ദേഹത്തിന്റെ സഭയിലെ ഏതാനും മെത്രാന്മാരൊഴിച്ച്. പിന്നെ അദ്ദേഹം മലങ്കര ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസ് ആയി മലങ്കരസഭ അംഗീകരിക്കുന്നുവോ എന്ന ചോദ്യമാണെങ്കിൽ രണ്ട് കാര്യങ്ങൾ:

ഒന്നാമത്, അംഗീകരിക്കപ്പെടാൻ വേണ്ടി അദ്ദേഹം എന്ത് ചെയ്യുന്നു എന്ന താണു മറുചോദ്യം. ആരും സ്വാഭാവികമായി അംഗീകരിക്കപ്പെടുന്നില്ല. അവരവരുടെ പ്രവൃത്തികളാലാണ് ഓരോരുത്തർ അംഗീകരിക്കപ്പെടുന്നത്. ഭരണഘടനയിൽ ഉണ്ട് എന്നുള്ളതുകൊണ്ട് (അക്കാര്യം രണ്ടാമത് പറയാം) മാത്രം ആരും ആരായും അംഗീകരിക്കപ്പെടുന്നില്ല. അമ്മയുടെ ഭർത്താവായി ഒരു കുഞ്ഞിനു ജന്മമേകാൻ സഹായി ആയി എന്നതുകൊണ്ട് മാത്രം ഒരു പുരുഷനും പിതാവാകില്ല. പിതാവിനടുത്ത സ്നേഹവും, തുണയും ജീവിക്കാനുള്ള പിൻബലവും നൽകണം. മലങ്കരയിലെ ഒരു വിഭാഗത്തിന്റെ മാത്രം പാത്രിയർക്കീസായി പ്രവർത്തിക്കുന്ന ഇദ്ദേഹത്തിനു ഒരിക്കലും, ഇനി ആരെല്ലാം വിധിച്ചാലും (അങ്ങിനെ ഒരു വിധി ഇല്ല എന്നത് വസ്തുത) അപ്രകാരം ഐക്യപ്പെടുന്ന സഭയുടെ പാത്രിയർക്കീസാകാൻ കഴിയില്ല.

ഇനി രണ്ടാമത്, അദ്ദേഹം മലങ്കര ഓർത്തഡോക്സ് സഭയുടെ സുപ്രീം കോടതി അംഗീകരിച്ച് ഏവർക്കും ബാധകം എന്ന് നിശ്ചയിച്ച ഭരണഘടനയുടെ 101–ാം വകുപ്പ് വായിച്ചു നോക്കേണ്ടതാണ്. മലങ്കരസഭയുടെ സഹകരണത്തിൽ വാഴിക്കപ്പെടുന്ന പാത്രിയർക്കീസിനെ മാത്രമേ മലങ്കരസഭയ്ക്ക് അംഗീകരിക്കാൻ ബാദ്ധ്യത ഉള്ളൂ എന്ന് അദ്ദേഹം മനസിലാക്കേണ്ടതാണ്. അല്ല, അന്ത്യോഖ്യാ പാത്രിയർക്കീസ് എന്നാണല്ലോ ഭരണഘടന ഒന്നാം വകുപ്പിൽ പറയുന്നത് എന്നാണെങ്കിൽ അതല്ലേ കോടതിവിധിയിൽ പറയുന്നത്. അന്ത്യോഖ്യാ പാത്രിയർക്കീസ് എന്നതുകൊണ്ട് ഏതെങ്കിലും ഒരു വ്യക്തിയെ അല്ല, സ്ഥാനത്തെയാണുദ്ദേശിക്കുന്നത് എന്ന് സാമാന്യബുദ്ധി ഉള്ള ആർക്കും മനസ്സിലാകും. ജീവിച്ചിരിക്കുന്ന പാത്രിയർക്കീസ് കാലം ചെയ്തിട്ട് മറ്റൊരാളെ വാഴിക്കുന്നതുവരെയും സിംഹാസനം ഒഴിഞ്ഞു കിടന്നാലും ഭരണഘടനയിൽ ആ വകുപ്പുണ്ടാകും, ഒന്നാം തുബ്ദേനിൽ പാത്രിയർക്കീസ് എന്ന് ഓർക്കുകയും ചെയ്യും. അവിടെ പാത്രിയർക്കീസ് എന്ന വ്യക്തിയെ അല്ല, ആ സ്ഥാനത്തെയാണ് ഓർക്കുന്നത്. ഈ അർത്ഥത്തിലാണു കോടതിവിധിയിലെ പരാമർശത്തെ നാം മനസ്സിലാക്കേണ്ടത്. ഒന്നാം തുബ്ദേനിൽ യെരുശലേം പാത്രിയർക്കീസായി സ്മരിക്കുവാൻ ഒരു വ്യക്തി ഇല്ലാതിരുന്നിട്ടും 'മോർ ഗ്രീഗോറിയോസ്' എന്ന നാമം ഓർക്കുന്നത് പ. ആകമാന സുന്നഹദോസ് ആ സ്ഥാപനം സൃഷ്ടിച്ചു എന്നതുകൊണ്ടാണ്. അല്ലാതെ ആ സിംഹാസനത്തിൽ അവരോധിക്കപ്പെട്ട ഒരു വ്യക്തി ജീവിച്ചിരിപ്പുണ്ട് എന്നതുകൊണ്ടല്ല. ഇപ്പോഴത്തെ ഈ ചോദ്യം കൊണ്ട് രണ്ട് കാര്യങ്ങൾ മാത്രം നടക്കും. ഒന്ന്: പ. പാത്രിയർക്കീസ് മലങ്കരസഭാ മക്കളുടെ മനസ്സിൽ കൂടുതൽ അന്യവൽക്കരിക്കപ്പെടാം. രണ്ടാമത്, സൊസൈറ്റി സഭാനേതാക്കൾക്ക് 'ദേ കണ്ടോ ഓർത്തഡോക്സുകാർ മറുപടി പറയുന്നില്ല, അല്ലെങ്കിൽ അംഗീകരിക്കുന്നില്ല' എന്നു പറഞ്ഞ് സ്വന്തം നിയമരഹിത സമൂഹത്തിലേക്ക്, ശരിക്കും കാര്യങ്ങൾ വേണ്ടുംവണ്ണം വിലയിരുത്താൻ കഴിവില്ലാത്ത, ഒരാളെക്കൂടി ഒരു പക്ഷെ നേടാൻ സഹായിച്ചേക്കാം.

പരിശുദ്ധ പിതാവേ! കണക്ക് ചോദിക്കാത്ത പിരിവു നടത്തി സ്വന്തം നില ഉറപ്പാക്കാൻ ശ്രമിക്കുന്ന ഈ കേരളത്തിലെ തൊഴിലില്ലാതാകുന്ന വൈദിക നേതൃത്വത്തിന്റെ ഉപദേശം കേട്ട് അങ്ങ് എന്തിനിങ്ങനെ അപഹാസ്യനാകുന്നു? ❑

# ആഗോള സഭാവാദവും സിറിയൻ പാത്രിയർക്കീസും

### ഫാ. ജോസ് തോമസ് പൂവത്തുങ്കൽ

**1. പശ്ചാത്തലം**

റോമൻ കത്തോലിക്ക സഭ അഞ്ചാം നൂറ്റാണ്ടിൽ പോപ്പ് ലിയോ ഒന്നാമനോടുകൂടി രൂപം കൊടുത്ത ഒരു അബദ്ധോപദേശമാണ് ആകമാന സഭ (universal church) എന്ന ആശയം. ഇത് നിഖ്യാ വിശ്വാസ പ്രമാണത്തിലെ 'കാതോലികം' എന്നതിന് വിരുദ്ധമായ പഠിപ്പിക്കലായിരുന്നു. കാരണം, യേശുക്രിസ്തുവിന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ പ്രധാനിയായിരുന്ന പത്രോസ് ശ്ലീഹായുടെ പിൻഗാമിയാണ് റോമിലെ ബിഷപ്പ് എന്നും, അദ്ദേഹം ലോകത്തിലുള്ള എല്ലാ പ്രാദേശിക ക്രിസ്തീയ സഭകളുടേയും ആകെത്തുകയായ 'ആകമാന സഭ' (universal church) യുടെ 'ആകമാന ഇടയനാ' (universal pastor) ണെന്നുമുള്ള വാദഗതിയുമായിട്ടാണ് മുന്നോട്ട് വന്നത്. അന്ത്യോക്യൻ സുറിയാനി സഭ ഉൾപ്പടെയുള്ള പൗരസ്ത്യ സഭകൾ അന്നുമുതൽ എക്കാലവും ഈ വാദഗതി വേദവിപരീതമായി കണക്കാക്കി തള്ളിക്കളഞ്ഞിട്ടുള്ളതാണ്. എന്നാൽ, റോമൻ കത്തോലിക്കാ സഭയോട് റീത്തുകളായി ചേർന്നിട്ടുള്ള പൗരസ്ത്യർ അവരുടെ നിലനിൽപ്പിന്റെ ഭാഗമായി ഇത് അംഗീകരിക്കുന്നുമുണ്ട്.

**2. പാത്രിയർക്കീസിന്റെ അവകാശവാദം**

പരിശുദ്ധ ഇഗ്നാത്തിയോസ് സാക്ക ഇവാസ് പ്രഥമൻ പാത്രിയർക്കീസിന്റെ കാലത്താണ് മേൽപ്പറഞ്ഞ റോമൻ കത്തോലിക്ക വേദശാസ്ത്ര വ്യാഖ്യാനത്തിന്റെ ചുവടുപിടിച്ച് പത്രോസിന്റെ 'ആകമാന സുറിയാനി സഭ' (universal Syrian Church) എന്ന പുതിയ വാദഗതി സിറിയൻ ഓർത്തഡോക്സ് സഭ രൂപപ്പെടുത്തുന്നത്. ഇത് ഓർത്തഡോക്സ് സഭകളുടെ വേദശസ്ത്രത്തിനോ സഭാവിജ്ഞാനിയത്തിനോ പാരമ്പര്യത്തിനോ യോജിക്കാത്തതിനാൽ ലോകത്തിലുള്ള ഒരു ഓർത്തഡോക്സ് സഭയും ഇതിനെ അനുകൂലിക്കുന്നില്ല.

തികച്ചും വേദവിപരീതമാണ് ഈ വാദഗതി.

**3. മലങ്കരസഭയുടെ ഭരണഘടന എന്തു പറയുന്നു?**

മലങ്കര സഭയുടെ ഭരണഘടനയിൽ (1934-ലെ) 'ആകമാന സുറിയാനി സഭ (universal Syrian Church) യെന്നോ, 'പരമാദ്ധ്യക്ഷൻ' (supreme head) എന്നോ ഉള്ള വാക്കുകളില്ല.

ഭരണഘടനയുടെ വകുപ്പ് 108-ൽ പറയുന്ന 'ആകമാന സുന്നഹദോസ്" (Ecumenical Synod) എന്ന വാക്കുകൊണ്ട് വിവക്ഷിച്ചിരിക്കുന്നത്, വിശ്വാസകാര്യങ്ങളെ ഭേദപ്പെടുത്തുവാനുള്ള അവസാന തീരുമാനം നിഖ്യ (എ.ഡി. 325), കുസ്തന്തീനോസ് (എ ഡി 381), എഫേസൂസ് (എ ഡി 431) എന്നീ സുന്നഹദോസുകളിലേപ്പോലെ വിശ്വാസ ഐക്യത്തിലുള്ള സഭകളുടെ സംയോജിച്ചുള്ള സുന്നഹദോസിനെ സംബന്ധിച്ചുള്ളതാണ്. അല്ലാതെ മലങ്കരസഭയ്ക്ക് യാതൊരു പ്രാതിനിധ്യമില്ലാത്ത സിറിയൻ ഓർത്തഡോക്സ് സഭയുടെ 'ആകമാന' സുന്നഹദോസ് അല്ല എന്ന് ഇത്തരുണത്തിൽ മനസ്സിലാക്കുക.

**4. കിഴക്ക് ഒക്കെയുടേയും എന്ന വാദം**

സിറിയൻ പാത്രിയർക്കീസുമാരുടെ പഴയ കൽപ്പനയിൽ ഈയൊരു ഭാഗം ഇല്ലായിരുന്നു എന്നുള്ള യാഥാർത്ഥ്യം വിസ്മരിക്കരുത്. ഉദാഹരണത്തിന്, പാമ്പാക്കുട നമസ്ക്കാരം എന്നറിയപ്പെടുന്നതും കോനാട്ട് മാത്തൻ കോറെപ്പിസ്ക്കോപ്പാ തയ്യാറാക്കിയതുമായ പ്രാർത്ഥനക്രമത്തിൽ ചേർത്തിരിക്കുന്ന പാത്രിയർക്കീസ് ബാവയുടെ കൽപ്പന. അതിൽ പത്രോസും ഇല്ല 'കിഴക്ക് ഒക്കെയുടേയു' എന്നും ഇല്ല. ഇതെല്ലാം പിന്നീട് വന്ന പാത്രിയർക്കീസുമാർ കൂട്ടിച്ചേർത്തതാണ്.

ഇനി കിഴക്ക് ഒക്കെയുടേയും എന്ന് സമ്മതിച്ചാൽ തന്നെ അതിൽ ഒരിക്കലും മലങ്കര സഭ ഉൾപ്പെട്ടിരുന്നില്ല. മലങ്കര ഉൾപ്പെട്ടിരുന്നുവെങ്കിൽ സുറിയാനി സഭാ ചരിത്രം എഴുതിയ മിഖായേൽ റാബോ പാത്രിയർക്കീസ് നൽകുന്ന ലിസ്റ്റിലോ (പന്ത്രണ്ടാം നൂറ്റാണ്ട്) ബാർ എബ്രായ എഴുതിയ ചരിത്രത്തിലോ അന്ത്യോഖ്യൻ സഭയുടെ ഭാഗമായി മലങ്കര സഭ ഇല്ല. ഏതാണ്ട് ഏഡി ആറാം നൂറ്റാണ്ടുമുതൽ ഉള്ള സുറിയാനി സഭയുടെ ചരിത്രത്തിൽ ഒരിടത്തും മലങ്കര ഇല്ല. അതിനർത്ഥം മലങ്കര സഭ ഒരിക്കലും അന്ത്യോഖ്യൻ സുറിയാനി സഭയുടെ ഭാഗമായിരുന്നില്ല എന്നു തന്നെയാണ്.

മറ്റൊന്ന്, കിഴക്ക് ഒക്കെയും എന്നാൽ റോമാസാമ്രാജ്യത്തിനകത്തുള്ള ഭൂവിഭാഗമാണ്. കുസ്തന്തീനോസ് ചക്രവർത്തി റോമാ സാമ്രാജ്യം അദ്ദേഹത്തിന്റെ പുത്രന്മാർക്കായി വിഭാഗിച്ചപ്പോൾ അവരിൽ ഒരുവന് 'അന്ത്യോക്യയും കിഴക്ക് ഒക്കെയും' (Antioch & All the East) കൊടുത്തതായി ചരിത്രത്തിൽ കാണുന്നുണ്ട്. അതിൽ നിന്ന് കടമെടുത്ത പ്രയോഗമാണ് ഇപ്പോൾ പാത്രിയർക്കീസ് ഉപയോഗിക്കുന്നത്. അതിൽ ഒരിക്കലും ഇന്ത്യ ഇല്ലായിരുന്നു പിന്നെയാണ് മലങ്കരസഭ.

പാത്രിയർക്കീസിന് സർവ്വതും അടിയറ വക്കാനുള്ള വ്യഗ്രതയിലും അതിലൂടെ ലഭിക്കുന്ന ചില ലാഭങ്ങൾക്കു വേണ്ടിയും സത്യത്തെ വികലമാക്കുകയാണ് എന്ന് നാം ഇനിയെങ്കിലും തിരിച്ചറിയുക. ❑

# Comments on the letter No. EI. 62/19 dated 27.9.2019 of Patriarch of Antioch to the Catholicose of the East

**Adv. Dr. Mathai Mampallil**

The letter No. EI.62/19 dated 27th September 2019 purported to have been addressed by the Patriarch of Antioch to the Catholicose of the East, at the outset, does not seem to be genuine for different reasons.

According to the version of Patriarch and his followers, Catholicose and his people are ex-communicated by the Patriarch. It is difficult to understand the purpose of calling for withdrawal of a letter in 1975 by the Catholicose, to the Patriarch. The Catholicose is supposed to have been ex-communicated by the Patriarch, though nullified by the Court, Before its withdrawal, the Patriarch is required to withdraw and cancel the circular No. 203 of 27.6.1970 uncanonically and illegally questioning the priesthood of St.Thomas the Apostle and his See, the Founder of the Church in India and letters dated 10.1.1975 and 23.6.1975 issued by his Predecessor suspending and ex-communicating the Catholicose, without sanctity.

The Malankara Church has not become autocepheous by the letter of the Catholicose in 1975. The Malankara Church is autocephalous and independent in India right from the first century. It is not at the mercy of the Antiochean Church. The Kings, Rulers and Administrators in this country, from time to time, accepted its status as an autocephalous Church right from the beginning without any foreign allegiance. It is not a gift from Antioch. It was subject to the provisions of the 1934 Constitution of the Church that the Patriarch of Antioch was accepted by the Primate of the Orthodox Church in India in 1958. Unlike Syria or Turkey, a father in Indian Orthodox Church can become a Prelate or Primate after a long democratic process.

As the Bishops of Antioch, Rome , Alexandria and Constantinople, in the fourth century, changed the designation from Bishop to Patriarch or Pope after the Nicean Synod in AD 325, the Primate in the Indian Church adopted the designation of Catholicose in 1912, declaring its total autocephaly, autonomy and independence and soverign nature like any other Church in the Orthodox family. It was an independent progressive development of administration of the Indian Church. From the third century onwards, the Catholicose of the East was the Primate in the Syrian Orthodox Church of the East especially in Persia outside Roman Empire.



The Judgement of the Supreme Court in 2017 stated that "In the 1995 judgment, the ex-communication of the Catholicos was held to be invalid since there was no permissible or relevant ground for the same" (Para 79, page 125). This Judgment is binding on all. In spite of these clear Orders, the Bishops and clergy from the Patriarch faction, call the Orthodox Bishops and priests as ex-communicated. This stand of the Bishops and clergy from other side seems to have been endorsed by the Patriarch in his exhortations to the members and in his public statements. The British Queen, being the titular Head of the Common Wealth, does not and cannot interfere in the affairs and governance of the member nations. The Orthodox Syrian Church is not recognised as a confederation of Syrian Churches or global body.

The autocephaly of the Malankara Orthodox Syrian Church was complete with the adoption and implementation of its Constitution in 1934.

In the context of Patriarch-Catholicose or Antioch-Malankara Church relations, the most important and primary fact is that the Malankara Church

has a Constitution, which has set forth directive principles for exercising its administration, faith, order, discipline, spiritual and ecclesiastical conduct and ecclesiastical relationship with other Churches. An act or decision of a person gains validity only when it or the person is acceptable under the provisions of the Constitution.

The Constitution of the Malankara Church does not conceive a Universal or global Syrian Church. Iit accepts the Orthodox Syrian Church and its Primate, the Patriarch of Antioch. The Malankara Church is responsible to the Malankara Episcopal Synod and not to the Patriarch of Antioch though he is the one accepted by the Church.

The Bishops, high dignitaries and people talking about Article 1 of the 1934 Constitution of the Malankara Church, do not probably read the subsequent Articles, which are as under :

"1. The Malankara Church is a division of the Orthodox Syrian Church. The Primate of the Orthodox Syrian Church is the Patriarch of Antioch.

2. The Malankara Church was founded by St.Thomas the Apostle and is included in the Orthodox Syrian Church of the East and the Primate of the Orthodox Syrian Church of he East is the Catholicose".

The Judgment and Order of the Supreme Court of India, dated 3rd July 2017, in Para 116 (page 177) is as under:

"The provisions in 1934 Constitution are binding. Section 1 thereof provides that the Primate of the Orthodox Syrian Church is the Patriarch of Antioch. However, Section 2 takes care that the Malankara Church, which is a division of the Orthodox Syrian Church was founded by St. Thomas the Apostle and is included in Orthodox Syrian Church of the East, and the "Primate of the Orthodox Syrian Church of the East is the Catholicos"

The Judgment and Order of the Supreme Court in 2017, in Para 119, page 180, stated:

"Section 94 of the 1934 Constitution deals with the Malankara Metropolitan. Section 94 confers prime jurisdiction regarding the temporal, ecclesiastical and spiritual administration is with the Malankara Metropolitan".

"94. The Prime jurisdiction regarding the temporal, ecclesiastical and spiritual administration of the Malankara Church is vested with the Malankara Metropolitan subject to provisions of the Constitution.

"98. The Catholicos may also hold the office of the Malankara Metropolitan. As the Malankara Metropolitan, he shall be the President of the Association and the Managing Committee and the Metropolitan Trustee of the Community properties.

With respect to Catholicos provisions are contained in Sections 99 and 100 which are extracted hereunder:

"99. The throne of Catholicos was re-established in AD 1912 in the Orthodox Syrian Church of the East, which includes the Malankara Church, and this institution has been functioning ever since in the Orthodox Syrian Church of the East.

"100. The powers of the Catholicos included consecration of Prelates, presiding over the Episcopal Synod, declaring its decisions and implementing them, conducting administration as representative of the Synod and consecrating the Holy Mooron."

With respect to Patriarch, the Constitution has stipulated that -

"101. The Malankara Church shall recognise the Patriarch, canonically consecrated with the cooperation of the Catholicose"

The Judgement and Order dated 3rd July 2017, has further stated in Para 121 (page 182)

"The prime jurisdiction with respect to the temporal, ecclesiastical and spiritual administration of the Malankara Church is vested in the Malankara Metropolitan and other authorities. It is intended for proper administration of the church and does not run against the concept of the spiritual authority of the Patriarch of Antioch but at the same time, Malankara Mtropolitan enjoys all the temporal, ecclesiastical and spiritual administrative powers. Thus the power of the Patriarch of Antioch has reached a vanishing point and he cannot exercise those powers which are lying with various authorities under the Constitution as per the historical background noted in the 1995 judgment since time immemorial.

The letter of the Patriarch is not relevant to the Malankara Church mainly for the following reasons:

a) It is important to note that the Section 1 of the 1934 Malankara Church Constitution states it is a "Division of the Orthodox Syrian Church". It is not an integral part of the said Church. Division is separate and independent and does not form part of the main institution.

b) The Malankara Church Constitution does not envisage and recognise Universal Orthodox Syrian Church and the Patriarch of the so-called Univeral Church. It is a new concept and non-existing.

c) The Metropoltans in Malankara are not members of the so-called Universal Orthodox Syrian Church Synod. They are not invited and cannot participate and vote at the meetings of the Synod of the Orthodox Syrian Church. A person, selected or consecrated without their participation is not acceptable to the Malankara Church, unlike the democratic process for election of the Primate of the Church in India, the Catholicose. There are members in the Electoral College from India for election of Pope at Vatican even from Rites other than the Latin. Why there is no member from Malankara Church in India for election of Patriarch? Why a high dignitary of the level of Patriarch can be imposed upon Indian Church.

There are series of Judgments from the final Courts like the Travancore Royal Court of Appeal in 1889, Cochin Royal Court of Appeal in 1905, the Orders of High Court of Kerala and Madras (at various times), Judgments and Orders of Supreme Court in 1958, 1995, 1997, 2017, 2018 and 2019 all accepting and approving the Constitution of the Church and the autocephaly of the Malankara Church in India.

In brief, the Constitution of the Malankara Orthodox Syrian Church, which the Supreme Court of India has endorsed repeatedly

The Orders and Judgements of the Highest Courts are meant for execution, and not further discussions. Under the circumstances, the letter from the Patriarch does not deserve any consideration from the Catholicose.



ലേഖനം




# കൂനൻകുരിശു സത്യവും മലങ്കര നസ്രാണിയുടെ ആത്മാഭിമാനവും

## ഡോ. എം. കുര്യൻ തോമസ്

ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിന്റെ ഭാഗമായി രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധി 1942-ൽ 'ബ്രിട്ടീഷുകാർ ഇന്ത്യ വിടുക' എന്ന ആവശ്യവുമായി ക്വിറ്റ് ഇന്ത്യാ സമരം ആരംഭിച്ചു. രാജ്യമാസകലം ആളിപ്പടർന്ന ഈ സമരത്തിന്റെ ഫലമായാണ് 1947-ൽ ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചത്. ബ്രിട്ടീഷുകാർ ഇന്ത്യ വിടുക (Quit India) എന്ന അന്നത്തെ സമര മുദ്രാവാക്യത്തിനു പകരം ഇന്ത്യ ഭരിക്കുക (Take India) എന്നതായിരുന്നു ആ സമരത്തിന്റെ ലക്ഷ്യം എന്നു പറയുന്നതിനു തുല്യമായിപ്പോയി കഴിഞ്ഞ ദിവസം ചില മലയാള പത്രങ്ങളിൽ വന്ന 1653-ലെ കൂനൻകുരിശു സത്യപ്രതിജ്ഞാ വാചകങ്ങൾ.

ഇന്ത്യയുടെ മണ്ണിൽ പാശ്ചാത്യ ആധിപത്യത്തിനെതിരായി ആദ്യം നടന്ന സ്വാതന്ത്ര്യ സമരമായിരുന്നു ചരിത്രപ്രസിദ്ധമായ കൂനൻ കുരിശു സത്യം. ആ അധിനിവേശം ആത്മീയമായിരുന്നതിനാൽ സമരവും ആത്മീയ കൊളോണിയലിസത്തിന് എതിരായി മാത്രമായിരുന്നു. ഒരു മതലഹള - ശീശ്മ - മാത്രമായി അക്കാലം മുതൽ റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ ഇതിനെ ചിത്രീകരിച്ചതിനാൽ മതേതര സാമൂഹ്യ ചരിത്രകാരന്മാരാരും ഇന്ത്യൻ സ്വാതന്ത്ര്യസമര ചരിത്രത്തിലോ കേരളത്തിന്റെ പൊതു ചരിത്രത്തിലോ കൂനൻകുരിശു സത്യത്തെ സമീപകാലം വരെ ഉൾപ്പെടുത്തിയിരുന്നില്ല.

കൂനൻ കുരിശു സത്യം റോമാ സഭയ്ക്കോ റോമാ പാപ്പായ്ക്കോ എതിരായി ആയിരുന്നില്ല എന്നാണ് റോമൻ കത്തോലിക്കാ സഭ എക്കാലവും അവലംബിക്കുന്ന നില. ഫ്രാൻസിസ് ഗാർഷ്യ എന്ന ലത്തീൻ മെത്രാനോട് വ്യക്തിപരമായും, നസ്രാണികൾക്കിടയിൽ പ്രവർത്തിച്ചിരുന്ന ജസ്യൂട്ട് മിഷണറിമാരോട് പൊതുവായും ഉള്ള വിരോധം മാത്രമായിരുന്നു കൂനൻ കുരിശു സത്യം എന്നാണ് അവരുടെ എന്നത്തേയും കാഴ്ചപ്പാട്. അതോടൊപ്പം ഇവയിൽ നിന്നുള്ള തങ്ങളുടെ രക്ഷാപ്രതീക്ഷയായി കണ്ട മാർ അഹത്തുള്ളാ എന്ന പൗരസ്ത്യ മെത്രാന്റെ വധത്തെപ്പറ്റിയുള്ള വാർത്തയും അവരെ ക്ഷുഭിതരാക്കി എന്നും അവർ വിലയിരുത്തി. അതിനാലാണ് സത്യത്തെ തുടർന്ന് ജസ്യൂട്ടുകളെ പിൻവലിച്ച് പകരം കർമ്മലീത്തരെ റോം രംഗത്തിറക്കിയത്. എന്നിട്ടും അവർ പ്രതീക്ഷിച്ചതുപോലെ ശീശ്മ ശമിച്ചില്ല എന്നതു തന്നെ നസ്രാണികളുടേത് സ്വാതന്ത്ര്യ പ്രഖ്യാപനമായിരുന്നു എന്നതിന്റെ തെളിവാണ്.

റോമോ-സുറിയാനിക്കാരടക്കം നസ്രാണി പാരമ്പര്യം അവകാശപ്പെടുന്ന

**നസ്രാണി പൈതൃകം അവകാശപ്പെടുന്ന എല്ലാവരും നിരസിക്കുന്നതും അവരുടെ ആത്മാഭിമാനത്തെയും പൈതൃകത്തെയും ചോദ്യം ചെയ്യുന്നതുമായ ഈ നവീന കൂനൻ കുരിശു സത്യ വാചകത്തിന്റെ നിർമ്മാതാക്കൾ ചോദ്യം ചെയ്യുന്നത് തങ്ങളുടെ സ്വത്വബോധത്തെയാണെന്നു തിരിച്ചറിയാത്തവരോടും അതിനെതിരെ പ്രതികരിക്കാത്തവരോടും സഹതപിക്കുകയല്ലാതെ മറ്റൊന്നും ഇവിടെ പ്രസക്തമല്ല.**

കേരളത്തിലെ എല്ലാ സഭകൾക്കും കൂനൻ കുരിശു സത്യത്തിന്റെ അസ്തിത്വം ബാധകമാണ്. അവരാരും ഇടതുകാലിലെ മന്ത് വലതുകാലിലാക്കുന്നതു പോലെ ഒരു പാരതന്ത്ര്യത്തെ പറിച്ചറിഞ്ഞ്, മറ്റൊരു അടിമനുകം ചുമലിലേറ്റിയ ഒന്നായിരുന്നു കൂനൻ കുരിശു സത്യം എന്ന് ഇതുവരെ പറഞ്ഞിട്ടില്ല. അവയിൽ ചിലതു മാത്രം പരിശോധിക്കാം.

റോമാ-സുറിയാനി ചരിത്രകാരനായ ഫാ. ക. നി. മൂ. സ. ബർണാഡ് തന്റെ 1916-ൽ പ്രസിദ്ധീകരിച്ച 'മാർത്തോമ്മാ ക്രിസ്ത്യാനികൾ' എന്ന ഗ്രന്ഥത്തിൽ ... 1653-മാണ്ടിന്റെ ആരംഭത്തിൽ ജനുവരി 3-ാം തീയതി വെള്ളിയാഴ്ച അവിടെ സമീപെയുള്ളതും 'കൂനൻ കുരിശു' എന്ന നാമത്തിൽ ഇന്നും പൂജ്യതയോടു കൂടി സൂക്ഷിക്കപ്പെടുന്നതുമായ കുരിശിൽ കയർ കെട്ടി അതിൽ എല്ലാവരും പിടിച്ചുകൊണ്ട് മേലാൽ ഒരിക്കലും ഈശോ സഭക്കാർക്ക് വണക്കം ചെയ്കില്ലെന്നും അവരിൽ ആരെയും സ്വന്ത മതാദ്ധ്യക്ഷനായി സ്വീകരിക്കില്ലെന്നും ശപഥം ചെയ്തു... എന്നാണ് കൂനൻകുരിശു സത്യത്തെ പരാമർശിക്കുന്നത്.

പൗരസ്ത്യ കൽദായ സുറിയാനി സഭയുടെ മാർ അപ്രേം മെത്രാപ്പോലീത്തായുടെ 1976-ലെ പൗരസ്ത്യ സഭാചരിത്ര പ്രവേശിക എന്ന ഗ്രന്ഥത്തിൽ ... 1599-ലെ ഉദയംപേരൂർ സുന്നഹദോസു മുതൽ 1653 വരെ റോമാ അടിമത്തത്തിൽ കഴിഞ്ഞു കൂടിയ സുറിയാനിക്കാർ കൂനൻകുരിശ് സത്യത്തോടുകൂടി സ്വതന്ത്രമായ ഒരു ഭരണസംവിധാനത്തിനായി തീരുമാനിച്ചുറച്ചു... എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

മലങ്കര മാർത്തോമ്മാ സുറിയാനി സഭാചരിത്ര സംഗ്രഹം എന്ന 1936-ൽ പ്രസിദ്ധീകരിച്ച കൃതിയിൽ റ്റി. സി. ചാക്കോ ... അപ്പോൾ അങ്ങോട്ടു അടുക്കു

ന്നത് ബുദ്ധിയല്ലെന്നു അർക്കദിയാക്കോനും മറ്റും തോന്നുകയാൽ അവർ കൊച്ചിയിൽ മട്ടാഞ്ചേരിയിലെ പഴയപള്ളിപറമ്പിൽ കൂടി അവിടെ ഉണ്ടായിരുന്ന കൂനൻ കുരിശു എന്നു പറയപ്പെടുന്ന കുരിശിൽ നിന്ന് അനേകം ആലാത്തുകൾ കെട്ടി അതിന്മേൽ പിടിച്ചുകൊണ്ട് സത്യം ചെയ്ത് റോമ്മാസഭയിൽ നിന്ന് പിരിഞ്ഞു. അങ്ങനെ ഉദയംപേരൂർ സുന്നഹദോസുകൊണ്ട് സുറിയാനി സമുദായം സമ്പാദിച്ച നിന്ദയെ കൂനൻകുരിശ് സത്യംകൊണ്ട് 1653 മകരം 3-നു വെള്ളിയാഴ്ച്ച നീക്കികളഞ്ഞ് മലങ്കരസഭയുടെ അഭിമാനത്തെയും സ്വാതന്ത്ര്യത്തെയും വീണ്ടെടുത്തു... എന്ന് എഴുതിയിരിക്കുന്നു.

മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ചരിത്രം എന്ന ഗ്രന്ഥത്തിൽ കെ. സി. വർഗീസ് കശീശാ ... ഇങ്ങനെ 1599 മുതൽ അമ്പതോളം വർഷത്തേക്ക് നിലവിലിരുന്ന കത്തോലിക്കാ ഭരണത്തിന് കൂനൻകുരിശ് സത്യം പൂർണ്ണ വിരാമമിടുകയും ഉദയംപേരൂർ സുന്നഹദോസിൽ വച്ച് കളഞ്ഞുകുളിച്ച അഭിമാനം വീണ്ടെടുക്കുകയും ചെയ്തു... എന്നു പരാമർശിക്കുന്നു.

സി.എസ്.ഐ. സഭയുടെ ഭാഗമായി മാറിയ ആംഗ്ലിക്കൻ ഇടവകയിലെ റവ. ജോർജ്ജ് കുര്യൻ പാദ്രി 1872-ൽ രചിച്ച 'മലയാളത്തുള്ള സുറിയാനി സഭയെയും സമൂഹത്തേയും കുറിച്ചുള്ള ഒരു പ്രകരണം' എന്ന ഗ്രന്ഥത്തിൽ ... അനന്തരം സുറിയാനിക്കാർ മട്ടാഞ്ചേരിപ്പള്ളിയിൽ കൂടിയാലോചിച്ചതാവിതു. പറങ്കികൾ ഈവണ്ണം നമ്മുടെ മെത്രാനോട് ചെയ്തതു കൊണ്ട് അവരോടുകൂടെ ഇനി നാം ചേരരുതെന്നു അവരുമായിട്ടു ഐകമത്യവും സ്നേഹവും ഇനി വേണ്ടായെന്നും ആ കാലത്തിൽ വാഴുന്ന പ്രഞ്ചിക്കുറോസു മെത്രാൻ നമ്മുടെ മെത്രാനല്ല എന്നും, അവരുടെ പ്രജകൾ നാം അല്ല എന്നും, അവരുടെ മെത്രാന്മാരെ ഇനിമേലാൽ നാം അനുസരിക്കയില്ലെന്നും, നമ്മുടെ തോമ്മാ അർക്കദിയാക്കോൻ മെത്രാനായിട്ട് വാഴണമെന്നും എഴുതിപ്പിച്ച് എല്ലാവരും കൂടെ 1653 മകരം 3-ാം തീയതി വെള്ളിയാഴ്ച്ച കൂനൻകുരിശു എന്നു പറയുന്നതിന്മേൽ കയറുകെട്ടിപ്പിടിച്ച് സത്യം ചൊല്ലി... എന്നു വിശദീകരിക്കുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് രചിച്ച് 'ഇന്ത്യയിലെ സുറിയാനി സഭാചരിത്രം' എന്ന പേരിൽ 2010-ൽ മലയാളത്തിൽ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിൽ ... അവർ കൊച്ചിക്കു സമീപമുള്ള മട്ടാഞ്ചേരിയിൽ 1653 ജനുവരി 3-ാം തീയതി ഒത്തുചേർന്ന് അവിടെ ഉണ്ടായിരുന്ന കൂനൻകുരിശ് എന്ന് പിൽകാലത്ത് പ്രസിദ്ധമായ കൽകുരിശിൽ നീളമുള്ള ഒരു ആലാത്ത് കെട്ടി അതിൽ പിടിച്ചുകൊണ്ട് റോമായുമായുള്ള ബന്ധത്തെ ഉപേക്ഷിച്ചു പ്രതിജ്ഞ ചെയ്തു. അവരുടെ പ്രതിജ്ഞ ഉൾക്കൊള്ളുന്ന ഒരു ഉടമ്പടിയും ഉണ്ടാക്കി ഒപ്പിട്ടു... എന്നു കൂനൻ കുരിശു സത്യത്തെ വിശദീകരിക്കുന്നു.

ക്നാനായ സമുദായാംഗവും പഴയസെമിനാരിയിലെ ആദ്യ ബാച്ചിലെ വിദ്യാർത്ഥികളിൽ ഒരുവനും സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ ശെമ്മാശനും സെക്രട്ടറിയുമായിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ 1815-ൽ എഴുത്താരംഭിച്ച് നാൾവഴി രൂപത്തിൽ 1915 വരെ അദ്ദേഹത്തിന്റെ അനന്തര തലമുറക്കാർ അവിഛിന്നം എഴുതിവന്ന ഒരു രേഖയാണ് ഇടവഴിക്കൽ ഡയറി. 1815-നു മുമ്പുള്ള ലഭ്യമായ വിവരങ്ങൾ ഇടവഴിക്കൽ ഡയറിയിൽ ആമുഖമായി ചേർത്തിട്ടുണ്ട്.

ഈ കൈയെഴുത്തു കൃതിയിൽ നിന്നും മലങ്കരസഭയുടെ ഔദ്യോഗിക ജിഹ ആയിരുന്ന 'ഇടവകപത്രിക'യുടെ പത്രാധിപരായിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പിന് മുകളിൽ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് പരാമർശിക്കുന്ന പടിയോലയുടെ പകർപ്പ് ലഭിച്ചു. അദ്ദേഹം എഴുതിയ 1896 പുസ്തകം 5, ലക്കം 3, ഈയോർ-മീനം ലക്കം 'ഇടവകപത്രിക'യുടെ മുഖപ്രസംഗത്തിൽ പടിയോലയുടെ പൂർണ്ണരൂപം ചേർത്തിട്ടുണ്ട്. അതിനാസ്പദമായ ഇടവഴിക്കൽ ഡയറിയിലെ പ്രസക്ത ഭാഗമാണ് താഴെ ഉദ്ധരിക്കുന്നത്:

"...അനന്തരം ഇത്ര ക്രൂരപാതകം ചെയ്ത പറങ്കികളോടും അവരുടെ കൂട്ടത്തോടും യാതൊരു ചേർച്ചയും അരുതെന്ന സുറിയാനിക്കാർ നിശ്ചയിച്ചു. എല്ലാവരുംകൂടി കൊച്ചിയിൽ കൂനൻകുരിശിന്മേൽ ഒരു കയറ കെട്ടിപ്പിടിച്ച 1653 മകരം 3-ാം തീയതി സത്യം ചെയ്കയും ഒരു പടിയോല എഴുതി ഒപ്പിടുകയും ചെയ്തു. ആ പടിയോലയുടെ പേർപ്പ.

മോറാൻ ഈശോമശിഹാ പിറന്നിട്ട 1653-ാമത് മകരമാസം 3-ാം തീയതി വെള്ളിയാഴ്ചനാൾ അർക്കദിയാക്കോൻ അച്ചനും മലങ്കര എടവകയിലുള്ള പള്ളികളിലെ വികാരിമാരും ദേശത്തുപട്ടക്കാററും എല്ലാവരുംകൂടി മട്ടാഞ്ചേരിൽ പള്ളിയിൽവച്ച നിശ്ചയിച്ച കല്പിച്ച കാര്യം: അയ്ത ശുദ്ധമാന കാതോലിക്കാ പള്ളി കല്പിച്ച നമുക്കായിട്ട മലങ്കരയ്ക്കു യാത്രയാക്കിയ പാത്രിയർക്കീസിനെ ബലത്താലെ മെത്രാനും സാമ്പാളൂർ പാതിരിമാരും കൂടി പിടിച്ച, നമുക്ക് അനുഭവിക്കരുതെന്ന കല്പിച്ചതകൊണ്ടും ആ പാത്രിയർക്കീസ മലങ്കരയ്ക്കുവന്ന നമ്മുടെ കണ്ണുംമുന്നിൽ കാണോളംനേരം (പൊടിവ്) ഇപ്പോൾ മലങ്കര വാഴുന്ന മാർ ഫ്രഞ്ചിയൂസ മെത്രാൻ നമുക്ക മെത്രാനല്ല. നാം അയാളുടെ ഇടവകയിലുള്ള പ്രജകളുമല്ല എന്ന ഒന്മ. ശുദ്ധമാന പള്ളിയുടെ ക്രമത്തിൽ തക്കവണ്ണം നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിന ഇപ്പോൾതൊട്ട തോമ്മാ അർക്കദിയാക്കോൻ തന്നെ വാണുകൊള്ളുകയും വേണമെന്ന ഒന്മ. ഇതിന വിചാരരായിട്ട കല്ലിശ്ശേരി പള്ളിയിൽ ഇട്ടിത്തൊമ്മൻ കത്തനാരും കടുത്തുരുത്തി പള്ളിയിൽ കടവിൽ ചാണ്ടിക്കത്തനാരും അങ്കമാലി പള്ളിയിൽ വേങ്ങൂർ ഗീവറുഗീസ കത്തനാരും കുറവിലങ്ങാട്ടു പള്ളിയിൽ പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരും ഇവർ നാലുപേരും വിചാരക്കാരായിരുന്നു മൂവ്വാണ്ടിൽ മൂവ്വാണ്ടിൽ കൂടിവിചാരിച്ച കല്പിച്ചു കൊൾകയുംവേണം എന്ന ഒന്മ. ഈ കല്പിച്ചമേക്ക കടവിൽ ചാണ്ടിക്കത്തനാർ കയ്യെഴുത്ത.

ഇപ്രകാരം ഒരു ഉടമ്പടി തീർത്ത ഒപ്പിട്ടപടി എല്ലാവരും ആലങ്ങാട്ടകൂടി തോമ്മാ അർക്കദിയാക്കോനെ പാത്രിയർക്കീസിന്റെ കല്പന അനുസരിച്ച മെത്രാനായി വാഴിക്കയും ഇട്ടിത്തൊമ്മൻ കത്തനാർ മുതലായ നാല കത്തങ്ങളെ ആലോചനക്കാരായി നിയമിക്കുകയും ചെയ്തു..."

വളരെ വ്യക്തമായ ഈ രേഖയിലെ അത്ര പരിചിതമല്ലാത്ത ചില പ്രയോഗങ്ങൾ മാത്രം വിശദീകരിക്കട്ടെ.

1. റോമൻ കത്തോലിക്കർ വധിച്ചു എന്നു നസ്രാണികൾ ഉറച്ചു വിശ്വസിക്കുന്ന മാർ അഹത്തുള്ളയെ 'മലങ്കരയ്ക്കു വന്ന നമ്മുടെ കണ്ണുംമുന്നിൽ കാണോളംനേരം' എന്നു വിശേഷിപ്പിക്കുമ്പോൾ അസംഭവ്യമായത് സംഭവിച്ചാലല്ലാതെ ഇനി മുറികൂട്ടലില്ല എന്നുതന്നെയാണ് നസ്രാണികൾ അർത്ഥമാക്കുന്നത്.

2. സെന്റ് പോൾസ് കോളജ് (സാൻ പോളാ) ആസ്ഥാനമാക്കി പ്രവർത്തിച്ചിരുന്ന ജസ്യൂട്ട് മിഷനറിമാരാണ് 'സാമ്പാളൂർ പാതിരിമാർ' എന്ന് ഇവിടെ പരാമർശിക്കപ്പെടുന്നത്. നസ്രാണികളുടെ മുമ്പിലെ റോമൻ കത്തോലിക്കാ സഭയുടെ അന്നത്തെ ദൃശ്യ പ്രതീകം ഇവർ മാത്രമായിരുന്നു.

3 'മലങ്കര വാഴുന്ന മാർ ഫ്രഞ്ചിയൂസ മെത്രാൻ' എന്നു വിവക്ഷിക്കുന്നത് മലങ്കര നസ്രാണികളെ അന്ന് ഭരിച്ചിരുന്ന കൊടുങ്ങല്ലൂർ രൂപതയുടെ ഫ്രാൻസിസ് ഗാർഷ്യ എസ്. ജെ. എന്ന യൂറോപ്യൻ റോമൻ കത്തോലിക്കാ മെത്രാനാണ്.

4. 'നാം അയാളുടെ ഇടവകയിലുള്ള പ്രജകളുമല്ല' എന്നു രേഖപ്പെടുത്തുമ്പോൾ നസ്രാണികളെ 1599-ന് ശേഷം റോമാസഭ കെട്ടിയ തൊഴുത്തായ കൊടുങ്ങല്ലൂർ രൂപത തങ്ങളുടെ ഭരണ മേൽക്കോയ്മ അല്ല എന്ന പ്രഖ്യാപനമാണ്. ആത്യന്തികമായി, റോമൻ കത്തോലിക്കാ സഭയുടെ നിരസനവും.

5. 'നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിന ഇപ്പോൾ തൊട്ട തോമ്മാ അർക്കദിയാക്കോൻ തന്നെ വാണുകൊള്ളുകയും വേണമെന്ന്' എന്നതിനേക്കാൾ വ്യക്തമായ ഒരു വിദേശ മേൽക്കോയ്മാ നിരസനം വേറൊന്നില്ല.

6. അന്ന് മലങ്കര നസ്രാണികൾ നേരിടുന്ന ഏക വൈദേശിക ആധിപത്യ ഭീഷണി എന്ന നിലയിൽ റോമൻ കത്തോലിക്കാ സഭയുടെ നിരസനം പൊതുവായ വൈദേശിക ആധിപത്യ ത്യജനം ആയിത്തന്നെ കണക്കാക്കണം.

വസ്തുതകൾ ഇങ്ങനെയായിരിക്കെ 1653-ലെ കൂനൻ കുരിശു സത്യമെന്ന നസ്രാണിയുടെ വ്യക്തമായ സ്വാതന്ത്ര്യ പ്രഖ്യാപനം അടിമത്വ പ്രഖ്യാപനമാണെന്ന പ്രചരണം കേരളത്തിലെ നസ്രാണി പാരമ്പര്യം അവകാശപ്പെടുന്ന എല്ലാ സഭാവിഭാഗങ്ങളേയും അപമാനിക്കുന്ന പ്രക്രിയയാണ്. ഇതിനു മറുപടി പറയേണ്ടതും അവരൊക്കെത്തന്നെയാണ്. നസ്രാണി പൈതൃകം അവകാശപ്പെടുന്ന എല്ലാവരും നിരസിക്കുന്നതും അവരുടെ ആത്മാഭിമാനത്തെയും പൈതൃകത്തെയും ചോദ്യം ചെയ്യുന്നതുമായ ഈ നവീന കൂനൻ കുരിശു സത്യ വാചകത്തിന്റെ നിർമ്മാതാക്കൾ ചോദ്യം ചെയ്യുന്നത് തങ്ങളുടെ സ്വത്വബോധത്തെയാണെന്നു തിരിച്ചറിയാത്തവരോടും അതിനെതിരെ പ്രതികരിക്കാത്തവരോടും സഹതപിക്കുകയല്ലാതെ മറ്റൊന്നും ഇവിടെ പ്രസക്തമല്ല. ❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം

# അധികാര പീഠങ്ങൾ പുനരന്വേഷിക്കുക!

## സ്ലീബാപെരുന്നാളിന് ശേഷം അഞ്ചാം ഞായർ

## (വി. മത്തായി 23:1-12)



**ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ**

**വേദപശ്ചാത്തലം**

മത്തായി ശ്ലീഹാ എഴുതിയ ഈ വേദഭാഗം വിഭിന്ന സന്ദർഭങ്ങളിൽ കർത്താവ് പഠിപ്പിച്ചതാകമെന്ന് പണ്ഡിതർ സൂചിപ്പിക്കുന്നു. മതനേതൃത്വത്തെ കുറിച്ചുള്ള വിമർശനാത്മാക സമീപനമാണിവിടെ കാണുന്നത്. *മോശയുടെ പീഠം* എന്നത് ഒരു ആലങ്കാരിക വിശേഷണമാണ്. പരീശന്മാരും ഗുരുക്കന്മാരും *മോശയുടെ അധികാരത്തോടെ പഠിപ്പിച്ചു വന്നു* എന്നാണ് അതിന്റെ സൂചന. പ്രസംഗവും, അപ്രായോഗീക ജീവിതവും വിപൽക്കരമായ പ്രതിസന്ധിയാണ് എന്ന് കർത്താവ് സൂചിപ്പിക്കുകയാണിവിടെ. ഇത് സുവിശേഷകൻ സ്വന്തം ശൈലിയിൽ ക്രോഡീകരിച്ചതുമാവാം. പ്രവൃത്തനോന്മുഖമായ മതജീവിതത്തിലേക്കുള്ള ആഹ്വാനമായി ഈ ബോധനത്തെ കാണാം.

**1. നുകങ്ങൾ**

ഒരു കാലത്ത്, നുകം വഹിക്കുന്ന മൃഗങ്ങൾ നാട്ടിൻപുറങ്ങളിലെ സാധാരണകാഴ്ചകളിലൊന്നായിരുന്നു. ഇന്നവ അറവുശാലയുടെ അലങ്കാരങ്ങളായി തീർന്നിരിക്കുന്നു. പലപ്പോഴും കുതറാതെ നുകം വഹിക്കുവാൻ ശീലിപ്പിക്കപ്പെട്ടവയായിരുന്നു അവയെല്ലാം. ദൈവം നൽകുന്ന നുകം മൃദുവായിട്ടുള്ളതാണ്. അത് കൂട്ടായി വഹിക്കുവാനുള്ള സംവിധാനമാണ് കുടുംബവും,സഭയും, സന്ന്യാസ മഠങ്ങളും എല്ലാം. ഒരുമിച്ച് വഹിക്കേണ്ടത് ഒറ്റയ്ക്ക് ചുമക്കുവാൻ വിധിക്കപ്പെടുന്ന അനീതിയാണ് സമൂഹത്തിൽ കാണുന്ന കുറ്റകൃത്യങ്ങൾക്ക് നിദാനം.

ചിലപ്പോൾ നിയമങ്ങളും ബന്ധങ്ങളും ഒക്കെ നുകങ്ങളായി തീരുന്നുണ്ട്. ഇഷ്ടമില്ലാതെ ചുമക്കേണ്ട അനിഷ്ടങ്ങൾ സങ്കടകരമാണ്. കുടുംബ-സഭാജീവിതങ്ങളിലെല്ലാം ചിലപ്പോൾ ഇത്തരത്തിലുള്ള അനിവാര്യതകളുണ്ട്. ഒരു പിതാവിന്റെ സ്നേഹഹീനമായ വാക്കുകൾ ഭവനത്തെ തടവറയായി കാണാൻ ഒരു കുഞ്ഞിനെ പ്രേരിപ്പിച്ചേക്കാം. ദരിദ്രഭൂരിപക്ഷത്തെ കാണാതെ അടിച്ചേൽപ്പിക്കപ്പെടുന്ന സഭാനിയമങ്ങളും ഇങ്ങിനെ തന്നെയാണ്. കുറേനാക്കാരൻ ശീമോൻ നിയോഗിതനായതുപോലെ ക്രിസ്തുവിന്റെ നുകങ്ങളെ വഹിക്കുന്ന ദൗത്യം സഭാമക്കൾ ഏറ്റെടുക്കണം. ഉപവാസവും ഭക്തിയും സഭാജീവിതമായി പരിണമിക്കാൻ ആ പ്രവാചക സൂക്തം ഹൃദയത്തിലുണ്ടാകണം- *അന്യായബന്ധനങ്ങളെ അഴിക്കുക; നുകത്തിന്റെ അമികയറുകളെ അഴിയ്ക്കുക;പീഢിതരെ സ്വതന്ത്രരായി വിട്ടയക്കുക; എല്ലാ നുകത്തെയും തകർക്കുക. (യെശ 58:6)*

**2. പ്രമുഖർക്കൊരു മുന്നറിയിപ്പ്**

മുഖ്യാസനങ്ങൾ എന്നും ഒരു പ്രലോഭനമായിരിക്കാം. സഹോദരന്മാരേ, അധികം ശിക്ഷവിധി വരുമെന്നോർത്ത്, നിങ്ങളിൽ അനേകർ ഉപദേഷ്ടാക്കളാകരുത് (യാക്കോ 3.1). ഇത് വളരെ പ്രധാനമായ ഒരു മുന്നറിയിപ്പാണ്. നിശ്ചയമില്ലാത്ത ധനത്തിലല്ല,നമുക്ക് സകലവും,ധാരാളമായി അനുഭവിക്കുവാൻ തരുന്ന ദൈവത്തിൽ പ്രത്യാശവെയ്ക്കുവാനും, നന്മ ചെയ്യുവാനും, സൽപ്രവൃത്തികളിൽ സമ്പന്നരായി ദാനശീലരും,ഔദാര്യമുള്ളവരും,മായി സാക്ഷാൽ ജൂവനെ പിടിച്ച് കൊള്ളേണ്ടതിനും വരും കാലത്തേക്ക് നല്ലൊരു അടിസ്ഥാനം നിക്ഷേപിച്ചുകൊള്ളുവാനും പഠിപ്പിക്കുക (1 തീമോ 6.17-19)എന്നതാണ് എപ്പിസ്കോപ്പയായ തീമോത്തിയോസിന് നൽകുന്ന പ്രബോധനം. പ്രാമുഖ്യം ദൈവത്തിന് നൽകുന്നവനായിരിക്കുന്നവരെ ദൈവസന്നിധിയിൽ വലിയവനാകൂ. അരിസ്റ്റോട്ടിൽ കുറിച്ചത് പോലെ *ഒരു ഋജുരേഖ മറ്റൊരു ഋജുരേഖയുമായി എല്ലാ വിധത്തിലും ഒത്തിരിക്കും; എന്നാൽ ഒരു വളഞ്ഞ രേഖയ്ക്ക് ഒരു ഋജുരേഖയുമായി ഒത്തിരിക്കാൻ കഴിയുകയില്ല എന്നതാണ് വസ്തുത.*

**2. ഗുരുക്കന്മാരുടെ വെണ്മ**

കർത്താവിന്റെ സാമൂഹ്യവിമർശനങ്ങൾ അവതരിപ്പിക്കുന്ന ഒരു ഭാഗമാണിത്. കപടഭക്തിക്കാരായ ശാസ്ത്രമാരും പരീശന്മാരുമായുള്ളോരെ നിങ്ങൾക്ക് ഹാ കഷ്ടം (But woe to you,scribes,and phrisees, hypocrites..) എന്നാണ് സംബോധന ചെയ്യപ്പെടുന്നത്. ഗ്രീക്ക് നാടകത്തിലെ തിയ്യറ്റർ സംവിധാനത്തിൽ നിന്ന് ഉരുതിരിഞ്ഞ ഒരു വാക്കാണ് hypocrites. ഒരു നടനായി സങ്കൽപ്പിക്കപ്പെട്ട പ്രത്യേക കഥാപാത്രത്തെയാണ് അത് കൊണ്ട് ഉദ്ദേശിക്കപ്പെടുന്നത്. സാങ്കൽപ്പികമായ ഒരു കഥാപാത്രമായി തീരുകയല്ല മതനേതാക്കളുടെ ദൗത്യം. നാട്യമല്ല നന്മയാണ് ദൈവം ഗുരുക്കന്മാരിൽ നിന്ന് ആവശ്യപ്പെടുന്നത്. ഗുരു ആരായിരിക്കണമെന്ന ചോദ്യത്തിന് യേശുവായിരിക്കും ഏറ്റവും ഉചിതമായ മാതൃക. ഗുരുവിന്റെ ഉണ്മ നന്മയാണ്. നന്മ നാട്യമില്ലായ്മകൂടിയാണെന്ന ആന്തരീകധ്വനി ഈ വേദഭാഗത്തിനുണ്ട്. മോർ ക്രിസോസ്റ്റമോസ് സലാമ മെത്രാച്ചൻ *മനുഷ്യജീവിതം കൊണ്ട് മരണത്തെ താളടിയാക്കി മാലാഖമാരെപോലെ ആയി നിത്യതയെ ആശ്ലേഷിക്കുന്നവരാണ് ക്രിസ്ത്യാനികൾ* എന്നത് ഇവിടെ ചേർത്ത് വായിക്കാം. ചരിത്രപഠിതാക്കൾക്ക് ലൂയി പതിനാലമൻ രാജാവിന്റെ വാക്കുകൾ ഓർമ്മയിലുണ്ടാകും-*ഞാൻ തന്നെയാണ് രാഷ്ട്രം.* രാഷ്ട്രത്തിനേൽക്കുന്ന ഏത് ആഘാതവും തനിക്കുള്ള പ്രഹരങ്ങളാണ് എന്ന ചിന്ത ഒരു ഭരണാധികാരിയെ കൃത്യനിർവ്വഹണബോധമുള്ളവരാക്കും. അകൃത്യങ്ങളുടെ ആൾരൂപങ്ങളായതിനാലാണ് കർത്താവ് പരീസന്മാരെയും സപ്രേംകാരെയും വിമർശിക്കുക. ❑

## പുസ്തകം

**മലങ്കരസഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ**

**ഡെറിൻ രാജു**

1934-ലെ സഭാഭരണഘടനയുടെ നിർമ്മാണചരിത്രം, വിവിധ ഡ്രാഫ്റ്റുകൾ, 1934-2011 പതിപ്പുകൾ ,ഭേദഗതികൾ എന്നിവ സമാഹരിച്ചിരിക്കുന്ന ഗവേഷണ ഗ്രന്ഥം. സഭാഭരണഘടനയുമായി ബന്ധപ്പെട്ട എല്ലാ ചരിത്രരേഖകളും നിർമ്മാണ ചരിത്രവും പഠിക്കുക വഴി കാര്യങ്ങൾ മനസ്സിലാക്കി ആ ഭരണഘടനയ്ക്കു കീഴിൽ 'ഒരിടയനും ഒരാട്ടിൻ കൂട്ടവുമായി ' ശാശ്വത സമാധാനത്തിലേയ്ക്ക് നീങ്ങുവാൻ ഈ ഗ്രന്ഥം ആഹ്വാനം ചെയ്യുന്നു.

**പ്രസാധകർ: സോഫിയാ ബുക്സ്, കോട്ടയം ഫോൺ: 99471 20697**

**വില: 200 രൂപ**






*സുപ്രീം കോടതി വിധി നടത്തിപ്പുമായി ബന്ധപ്പെട്ട് കോട്ടയം ഭദ്രാസനത്തിൽ യാക്കോബായ വിഭാഗം നടത്തുന്ന ആക്രമണങ്ങളിൽ പ്രതിഷേധിച്ച് പരി. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയും കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലിത്തയുമായ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്ത നടത്തിയ പത്രസമ്മേളനത്തിന്റെ പൂർണരൂപം.*

പ്രിയ മാധ്യമ സുഹൃത്തുക്കളെ, വളരെ സങ്കടകരമായ ഒരവസ്ഥയിലാണ് നിങ്ങളെ കാണുവാനും സംസാരിക്കുവാനും ഇടയാകുന്നത്. 2017 ജൂലൈ 3-ന് ഭാരതത്തിന്റെ പരമോന്നത നീതിപീഠത്തിൽ നിന്നു ഒരു വിധിന്യായം പുറപ്പെടുവിച്ചു. അത് നടപ്പിലാക്കി എടുക്കുക എന്നത് മലങ്കരസഭയുടെ ഉത്തരവാദിത്വമാണ്. സഭയ്ക്ക് വേണ്ടി ആണ് ആ വിധിന്യായം ഉണ്ടായത്.

പിറവം പള്ളിയുടെ വിധി രണ്ടായിരത്തി പതിനെട്ടിൽ പ്രത്യേകമായി ഉണ്ടായതാണ് . അത് നടപ്പിലാക്കി എടുക്കുവാനായി ഏകദേശം ഒരു വർഷത്തിലധികം സമയമെടുത്തു. അതും ബഹു. കേരള ഹൈക്കോടതിയുടെ പ്രത്യക്ഷമായ ഇടപെടൽ കൊണ്ട് മാത്രം നടപ്പിൽ ആക്കി എടുക്കുവാൻ സാധിച്ച ഒന്നാണ്. രാജ്യത്തിന്റെ നിയമങ്ങളെയും രാജ്യത്തിൻറെ ഭരണഘടന അനുസരിച്ച് നീതിപീഠങ്ങൾ പകർന്നുനൽകുന്ന വിധിന്യായങ്ങളും അനുസരിക്കുന്ന ഒരു സഭയാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ. അത് പണ്ടും അങ്ങനെ ആയിരുന്നു , ഇപ്പോഴും അതു തുടരുകയും ചെയ്യുന്നു. വിശ്വാസത്തിന്റെ കാര്യത്തിൽ എതിർപക്ഷത്ത് നിൽക്കുന്ന ആളുകളുമായി ചില കാര്യങ്ങളുടെ നടത്തിപ്പിന്റെ കാര്യത്തിലുള്ള വ്യത്യാസങ്ങളാണ് ഇത്തിലെല്ലാം കാരണമായി നിൽക്കുന്നത്. ഇപ്പോൾ നിങ്ങളെ കാണുവാൻ ഉള്ള പ്രധാന കാരണം പിറവം പള്ളി വിധി നടപ്പുമായി നടന്നുകൊണ്ടിരിക്കുന്ന ചില സംഭവങ്ങൾ, തുടർന്നുണ്ടായ ചില കാര്യങ്ങളും ഓർമിപ്പിക്കുന്നതിനാണ്. കോട്ടയം ഭദ്രാസനത്തിലെ ബഹുമാനപ്പെട്ട ഇട്ടി തോമസ് അച്ചൻ റോഡിലൂടെ വാഹനത്തിൽ സഞ്ചരിക്കുമ്പോൾ മറു വിഭാഗത്തിലെ ആളുകൾ വാഹനത്തെ നശിപ്പിക്കാൻ ശ്രമിക്കുകയും അച്ചനെ ഉപദ്രവിക്കുകയും ചെയ്തു. തുടർന്ന് അന്ന് സന്ധ്യക്ക് 1934 ഭരണഘടനപ്രകാരം കോടതി വിധി മൂലം അംഗീകരിക്കപ്പെട്ടിരിക്കുന്ന മണർകാട് സെന്റ് മേരീസ് പള്ളിയുടെ ട്രസ്റ്റിമാരിൽ ഒരാളായ സന്തോഷിനെയും അദ്ദേഹത്തിന്റെ കുടുംബത്തെയും വീട്ടിൽ കയറി ആക്രമിച്ചു അദ്ദേഹത്തിന്റെ കാല് ഓടിക്കുകയും പരിക്കേൽപ്പിക്കുകയും (കാലിൽ സർജറി നടത്തി ഇപ്പോഴും ചികിത്സയിലാണ്) അതോടൊപ്പം അദ്ദേഹത്തിന്റെ മകനും മേൽപ്പറഞ്ഞ ആളുകളുടെ ഉപദ്രവങ്ങൾ ഉണ്ടാവുകയും തലയ്ക്കടിയേൽക്കുകയുമുണ്ടായി. കൂടാതെ ആ പള്ളിയുടെ മറ്റൊരു ട്രസ്റ്റി ആയ മാത്യു എന്ന സണ്ണിയുടെ മകനും ഇതുപോലൊരു ആക്രമണത്തിൽ പരുക്ക് ഏൽക്കുകയുണ്ടായി. ഇതുപോലെയുള്ള കാര്യങ്ങൾ എല്ലാം വളരെ വ്യക്തമായി അറിയിക്കേണ്ടവരെ അറിയിച്ചിട്ടും നിയമപാലനം നടത്തേണ്ട ആളുകൾ യഥാർത്ഥ കുറ്റവാളികളെ കണ്ടുപിടിക്കുവാനോ നിയമത്തിന്റെ മുൻപിൽ കൊണ്ടുവരുവാൻ തുനിയുന്നില്ല എന്നുള്ളതാണ് സങ്കടകരമായ കാര്യം.ഇപ്പോൾ ഏകദേശം 15 ദിവസം കഴിഞ്ഞു. വ്യക്തമായ തെളിവുകൾ അവരുടെ കയ്യിൽ ഉണ്ട്, അത് അറിയുകയും ചെയ്യാം . എന്നാൽ കോട്ടയത്തെ നിയമപാലകർ ഏത് സ്വാധീനത്താലാണ് നിയമം നടപ്പിലാക്കുവാൻ ബുദ്ധിമുട്ടുന്നത് എന്ന് മനസ്സിലാകുന്നില്ല. നിയമം പാലിക്കേണ്ട ആളുകൾ നിയമം പാലിക്കാൻ ശ്രമിക്കുന്നില്ല . എതിർവിഭാഗം കാട്ടിക്കൂട്ടുന്ന എല്ലാ അതിക്രമങ്ങളെയും ഒരുപോലെ പിന്താങ്ങുകയും അതിനു സപ്പോർട്ട് ചെയ്യുന്ന ഒരു കാര്യമാണ് ഇപ്പോൾ കണ്ടുവരുന്നത്. പിറവം പള്ളിയുടെ വിധി നടത്തിപ്പിന് ശേഷം കഴിഞ്ഞ ദിവസം കോട്ടയത്ത് നടന്ന പ്രതിഷേധ റാലി, ആർക്കെതിരെയാണ് പ്രതിഷേധം നടത്തുന്നത് എന്ന് വ്യക്തമല്ല. കോടതിവിധി നടപ്പാക്കണം എന്നാണ് മലങ്കര സഭ ആവശ്യപ്പെടുന്നത് അതുകൊണ്ട് പ്രതിഷേധം ഒക്കെ കോടതിയോട് ആണ് എന്നാണ് വിചാരിക്കുന്നത്. പക്ഷേ കോടതി വിധിക്കെതിരെ പ്രതിഷേധിക്കുന്നവർക്ക് ചൂട്ടുപിടിക്കുന്ന രീതിയാണ് നിയമപാലകർ ചെയ്യുന്നത്. പ. കാതോലിക്കാ ബാവായുടെ കോലം ഉണ്ടാക്കി തീ കത്തിക്കുക, അതിന്റെ മുകളിൽ ചവിട്ടുക അദ്ദേഹത്തിന്റെ ഫോട്ടോയിൽ കല്ലെറിയുക അനാവശ്യമായ നാമങ്ങൾ വിളിക്കുക.. ഇതൊക്കെ സംഭവിക്കുന്നത് അവരുടെ മെത്രാന്മാരുടെയും നിയമ പാലകരുടേയും മുൻപിൽ വച്ച് ആണ് എന്നുള്ളതാണ് സങ്കടകരമായ അവസ്ഥ. നിയമം പാലിക്കേണ്ടവർ രാജ്യത്ത് അരാജകത്വം സൃഷ്ടിക്കുന്നതിന് കൂട്ടു നിൽക്കുന്ന കാഴ്ചകൾ കാണുമ്പോൾ, ഈ കാഴ്ചകളിൽ മലങ്കര സഭയ്ക്ക് തീർച്ചയായും വേദന ഉണ്ടാക്കും എന്നതിൽ സംശയമില്ല വേദനയുണ്ട്, അത് കഠിനവുമാണ്. എന്നാൽ ഇത് സമൂഹത്തിൽ ഉണ്ടാക്കാവുന്ന അരാജകത്വം, അതായത് കോടതിയിൽ നിന്ന് വിധി ന്യായങ്ങൾ ഉണ്ടാകുമ്പോൾ, ഇത് ഒരു ദിവസം കൊണ്ട് ഉണ്ടാക്കുന്ന വിധി ന്യായങ്ങൾ അല്ല ഇത്, പലപ്രാവശ്യം വാദങ്ങളും പ്രതിവാദങ്ങളും ഒക്കെ നടത്തി ഏറ്റവുമവസാനം നാളുകൾക്കും വർഷങ്ങൾക്കുശേഷമാണ് വിധിന്യായങ്ങൾ ഉണ്ടാകുന്നത്. ഇങ്ങനെയുള്ള കാര്യങ്ങൾ നടപ്പിൽ വരുത്തുവാൻ ശ്രമിക്കുമ്പോൾ അത് നടപ്പിലാക്കാതിരിക്കാൻ, അരാജകത്വം സൃഷ്ടിക്കുന്ന പ്രവണതയെ, നിയമപാലകർ എന്ന് വിളിക്കുന്നവർ കൂട്ടുനിൽക്കുന്ന പ്രവണത കാണുന്നു. ആ പ്രവണത എങ്ങനെ അംഗീകരിക്കാൻ പോകും എന്നതാണ് ഞങ്ങളുടെ പ്രധാന ചോദ്യം. രാജ്യത്തിലെ ഒരു നിയമമുണ്ട്. ആ നിയമമനുസരിച്ച് ആണ് ഏതൊരു സഭയെ ആയാലും സമൂഹം ആയാലും സമുദായം ആയാലും പോകേണ്ടത് എന്നതാണ് ഞങ്ങളുടെ വിശ്വാസം. ആ നിയമം പാലിച്ച് പോകാൻ നോക്കുമ്പോൾ, അതിനെതിരെ നിൽക്കുന്നവർക്ക് അനാവശ്യമായ പിന്താങ്ങൽ കൊടുക്കുന്ന ഒരു പ്രവണത കാണുന്നു. ആ പ്രവണതയെ മലങ്കര ഓർത്തഡോക്സ് സഭ ശക്തമായി പ്രതിഷേധിക്കുന്നു പ്രത്യേകിച്ച് കോട്ടയം ഭദ്രാസനത്തിൽ വൈദികർക്ക് നേരെ പ്രത്യേകിച്ച് പല വൈദികർക്ക് നേരെയും, യാത്ര ചെയ്യുമ്പോൾ അവർക്ക് വഴിയിൽ തടയുകയും അവർക്ക് ബുദ്ധിമുട്ടുണ്ടാകുന്ന രീതിയിൽ പെരുമാറുകയും ചെയ്യുന്ന പ്രവണത കാണുന്നുണ്ട്. അവിടെയൊക്കെ നിയമപാലകർ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ സപ്പോർട്ട് ചെയ്യുന്ന ഒരു പ്രവണതയും കാണുന്നുണ്ട്. അതുപോലെ തന്നെ സന്തോഷിനെ പോലെയും മറ്റുള്ളവരെ പോലെയും ഉള്ള വിശ്വാസികളുടെ കാര്യത്തിൽ ഉണ്ടാകുന്നതായ ബുദ്ധിമുട്ടുകളും അപകടങ്ങളും, അത് കണ്ടില്ലെന്ന് നടിക്കുന്ന നിയമപാലകരുടെ നടപടികളെ വളരെ ശക്തമായ രീതിയിൽ കോട്ടയം ഭദ്രാസനം പ്രതിഷേധിക്കുന്നു. കോട്ടയം മെത്രാസനത്തിൽ ഈ അടുത്ത കാലത്ത് വിധി വന്ന ഒരു ദേവാലയമാണ് തിരുവാർപ്പ് മർത്തശ്മൂനി പള്ളി, പള്ളികളിലെ അംഗസംഖ്യയെ കുറിച്ച് വളരെ വീരവാദം മുഴക്കുന്ന കാലഘട്ടമാണ് ഇത്. അംഗസംഖ്യ എങ്ങനെയാണ് എന്നതിനെക്കുറിച്ച് വ്യക്തമാക്കേണ്ടത് ആവശ്യമാണ്. 1974-ലെ വ്യവഹാരങ്ങൾക്ക് ശേഷം മലങ്കര സഭാമക്കളെ ദേവാലയങ്ങളിൽ നിന്ന് അടിച്ചു ഇറക്കുകയും പേടിച്ചു നിന്ന ജനത്തെ മാത്രം അകത്തു നിർത്തി അവർക്ക് അനാവശ്യമായ ചിന്തകൾ നൽകി അംഗബലം കൂട്ടി

നിർത്തിയിരിക്കുന്നത് ആണ് ഈ അംഗസംഖ്യ എന്ന് പറയുന്നത്. സുപ്രീം കോടതിയുടെ വിധി അനുസരിച്ച് അംഗ സംഖ്യയുടെ വലിപ്പം കാണിക്കാനല്ല പ്രധാനം. തീർച്ചയായിട്ടും എല്ലാവർക്കും അംഗസംഖ്യ ഉണ്ട് എന്നത് വ്യക്തമാണ്. ആളുകളെ വികലമാക്കി അംഗസംഖ്യ കൂടുതലാണ് എന്ന് പറയുന്ന പ്രവണതയോട് കൂട്ടുനിൽക്കാൻ പ്രയാസമാണ് തിരുവാർപ്പ് പള്ളിയിൽ വിധി ഉണ്ടായപ്പോൾ ആ പള്ളി ഇടിച്ചുനശിപ്പിക്കും എന്ന് ഒരു മെത്രാപ്പോലീത്താ പറയുകയും, പള്ളിയിൽ ജെ.സി.ബി. കൊണ്ടുവന്ന് പള്ളി നശിപ്പിക്കാനുള്ള പ്രവണത കാണിക്കുന്നത് അറിയിച്ചിട്ടും നിയമപാലകർക്ക് യാതൊരു ചലനവും ഇല്ല എന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. അവർ അനങ്ങാപ്പാറ നയം സ്വീകരിക്കുകയാണ്. പള്ളിയകത്ത് എന്തൊക്കെ സംഭവിച്ചു എന്ന് ഇപ്പോഴും യാതൊരു വ്യക്തതയും ഇല്ലാത്ത കാര്യമാണ്. ഇങ്ങനെ പോയാൽ രാജ്യത്തെ നിയമസംവിധാനങ്ങൾ എവിടെപ്പോയി ഗൗരവം പൂർവ്വം ചിന്തിക്കേണ്ട കാര്യമാണ്. ആ ഒരു ചിന്തയാണ് ബലഹീനനായ എനിക്ക് ഈ സമയത്ത് നിങ്ങളോട് ഓർമ്മിപ്പിക്കുവാൻ ഉള്ളത്. സന്തോഷിന്റെ കാര്യത്തിൽ സംഭവിച്ചത് വധശ്രമം ആണ്. സന്തോഷിനെ ഉപദ്രവിക്കുവാൻ പോകുമ്പോൾ അവർ വിളിച്ചുപറഞ്ഞു പോകുന്നത് കൊല്ലുക എന്നുള്ളതാണ്. അതാണ് അവരുടെ ലക്ഷ്യം. ഇങ്ങനെയുള്ള വധശ്രമം നടത്തിയ ആളുകൾ ആരാണെന്ന് പോലീസിന് വ്യക്തമാണ്. എന്നാൽ അവരെ പിടിക്കുവാനായി ഒരു ശ്രമവും പോലീസിന്റെ ഭാഗത്തുനിന്നോ, നിയമസംവിധാനങ്ങളുടെ ഭാഗത്തുനിന്നോ ഉണ്ടായില്ല എന്നുള്ളത് വളരെ സങ്കടകരമായ കാര്യമാണ്. ഞങ്ങൾക്ക് ആവശ്യപ്പെടാനുള്ളത് നിയമം രാജ്യത്ത് നടപ്പിലാക്കുക എന്നുള്ളതാണ്.അത് സന്തോഷിന്റെ കാര്യത്തിലായാലും അച്ചന്റെ കാര്യത്തിലായാലും. നിയമ നിഷേധികൾ ആരെങ്കിലും ഉണ്ടെങ്കിൽ – ഉണ്ട് എന്നുള്ളത് ഉറപ്പാണ് –അവരെ എത്രയും വേഗം പിടിച്ചു നിയമത്തിന്റെ കീഴിൽ കൊണ്ടുവരാനുള്ള സംവിധാനം ഉണ്ടാകണമെന്നാണ് ആവശ്യപ്പെടാനുള്ളത്.

**ഡോ. മോനി എബ്രഹാം കുര്യാക്കോസ് International Academy of Oral Oncology (IAOO) President**



ന്യൂയോർക്ക് കേന്ദ്രമായി പ്രവർത്തിക്കുന്ന ഇന്റർനാഷണൽ അക്കാദമി ഓഫ് ഓറൽ ഓൺകോളജി പ്രസിഡന്റ് ആയി കൊച്ചിൻ കാൻസർ സെന്റർ ഡയറക്ടർ കൂടിയായ ഡോ. മോനി എബ്രഹാം കുരിയാക്കോസ് തിരഞ്ഞെടുക്കപ്പെട്ടു. ഈ ചുമതലയിൽ എത്തുന്ന ആദ്യ ഏഷ്യൻ വംശജൻ ആണ്.

കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ വെട്ടിക്കൽ, തേവനാൽ മാർ ബഹനാൻ ഓർത്തഡോക്സ് സുറിയാനി പള്ളി ഇടവക അംഗവും ദിവംഗതനായ ഓലിയിൽ കൂനപ്പിള്ളിൽ ഒ. സി. കുര്യാക്കോസ് കോർഎപ്പിസ്ക്കോപ്പായുടെ പുത്രനുമാണ്.



ഡെറിൻ രാജു രചിച്ച 'മലങ്കരസഭാ ഭരണഘടന: ചരിത്രം, രേഖകൾ, ഭേദഗതികൾ' എന്ന ഗ്രന്ഥത്തിന്റെ വില്പനയുടെ ഉദ്ഘാടനം ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ ഫാ. കോശി മാത്യുവിന് നൽകി ചേപ്പാട് പള്ളിയിൽ നിർവഹിക്കുന്നു.

**ദിവ്യബോധനം POCE കോഴ്സിൽ അഖില മലങ്കര അടിസ്ഥാനത്തിൽ ഒന്നാം റാങ്ക് നേടിയ Rinu K. Raju (കുവൈറ്റ് സെന്റ് സ്റ്റീഫൻസ് ഇടവക).**




യുവജനപ്രസ്ഥാനം മലബാർ ഭദ്രാസന വാർഷിക സമ്മേളനം.




വിദ്യാർത്ഥിപ്രസ്ഥാനം മാവേലിക്കര ഭദ്രാസന നേതൃത്വ ക്യാമ്പ്.



ചേപ്പാട് വലിയപള്ളിയിൽ ചേപ്പാട് മാർ ദിവന്നാസിയോസിന്റെ 164–ാമത് ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് മാവേലിക്കര ഭദ്രാസന മർത്തമറിയം സമാജത്തിന്റെ ധ്യാനസംഗമം അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത ഉത്ഘാടനം ചെയ്യുന്നു.



**അഹമ്മദാബാദ് ഭദ്രാസന മർത്തമറിയം സമാജം 10-ാമത് വാർഷിക കോൺഫറൻസ് മാഹൂ മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകയുടെ ആഭിമുഖ്യത്തിൽ ഇൻഡോർ പിതംപൂർ മാർ ഗ്രിഗോറിയോസ് ഇംഗ്ലീഷ് മീഡിയം ഹയർ സെക്കൻഡറി സ്കൂളിൽ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.**

## മുളപ്പുറം സെന്റ് ജോർജ് പള്ളി വിധി നടത്തിപ്പിലേക്ക്

കൊച്ചി: കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ മുളപ്പുറം സെന്റ് ജോർജ് പള്ളി വിധി നടത്തിപ്പിലേക്ക്. മുളപ്പുറം സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ, വിഘടിത വിഭാഗം താക്കോൽ അധികാരികൾക്ക് കൈമാറാത്തതിനാൽ വിധി നടത്തിപ്പ് സാധ്യമായില്ല. വരും ദിവസങ്ങളിൽ കോടതി ക്രമങ്ങൾ അനുസരിച്ചു തുറന്നു തരാമെന്നു ഭരണകൂടം ഉറപ്പു തന്നു. പള്ളിയിൽ പൂട്ടു പൊളിച്ചു കയറാൻ ആഗ്രഹിക്കുന്നില്ലെന്ന് മലങ്കര ഓർത്തഡോക്സ് സഭ നിലപാട് എടുക്കുകയും നിയമക്രമങ്ങൾ പാലിച്ചു വിധി നടത്തിപ്പ് സാധ്യമാക്കി തരണമെന്ന് രേഖാ മൂലം ജില്ലാ ഭരണകൂട അധികാരികളെ അറിയിച്ചു. പള്ളി ജില്ലാ ഭരണകൂടത്തിന്റെ നിയന്ത്രണത്തിലാണ്.




## വിദ്യാർത്ഥികൾ നന്മയിൽ വളരണം: മാർ നിക്കോദീമോസ്

റാന്നി : ജീവിത മൂല്യങ്ങൾ ചോദ്യം ചെയ്യപ്പെടുന്ന ഈ കാലഘട്ടത്തിൽ വിദ്യാർത്ഥികൾ ദൈവകൃപയിൽ ആശ്രയിച്ചുകൊണ്ട് ജീവിക്കുന്നവരും സമൂഹത്തിനു നന്മ ചെയ്യുന്നവരും നന്മയിൽ വളരുന്നവരും ആയിരിക്കണമെന്ന് ഡോ. ജോഷ്വാ മാർ നിക്കോദീമോസ് പ്രസ്താവിച്ചു. അഖില മലങ്കര ബാലസമാജം വാർഷിക ക്യാമ്പിന്റെ സമാപന സമ്മേളനത്തിൽ സംസാരിക്കുകയായിരുന്നു അദ്ദേഹം. വൈസ്പ്രസിഡൻറ് റവ.ഫാ.ബിജു പി.തോമസ് സമാപന സന്ദേശം നൽകി. ഫാ. ഷെറിൻ എസ്. കുറ്റിക്കണ്ടത്തിൽ, ജേക്കബ് തോമസ്, ആനി റ്റോബി തുടങ്ങിയവർ പ്രസംഗിച്ചു.



**സി.പി.എം. സംസ്ഥാന സെക്രട്ടറി കോടിയേരി ബാലകൃഷ്ണൻ പ. കാതോലിക്കാ ബാവായുമായി കോഴഞ്ചേരിയിൽ കൂടിക്കാഴ്ച നടത്തി.**

## മടത്തിലേത്ത് വി റ്റി ജോസഫ് കോർ എപ്പിസ്കോപ്പാ നിര്യാതനായി

റാന്നി: മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികൻ വി. റ്റി. ജോസഫ് കോർ എപ്പിസ്കോപ്പാ നിര്യാതനായി സംസ്കാരം പിന്നീട്.

1955 മുതൽ 2006 വരെ 51 വർഷം തുമ്പമൺ ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. ഇതിൽ 20 വർഷം (1955 മുതൽ 1975 വരെ) മാതൃഇടവകയായ തിരുമുറ്റം സെ. മേരീസ് ഇടവക വികാരിയായിരുന്നു.

2010 ഫെബ്രുവരി 1 ന് കാട്ടൂർ സെ.മേരീസ് വലിയ പള്ളിയിൽ വച്ച് തുമ്പമൺ ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ ക്ലിമീസ്, ജോസഫ് അച്ചനെ കോർ എപ്പിസ്കോപ്പയായി സ്ഥാനാരോഹണം നടത്തി.

2010-ന് ശേഷം പുതിതായി രൂപംകൊണ്ട നിലയ്ക്കൽ ഭദ്രാസനത്തിൽ സേവനം അനുഷ്ഠിച്ചു.

മൈലപ്ര MPITI ഗവേണിംങ്ങ് ബോർഡ് അംഗം, റാന്നി കാതോലിക്കേറ്റ് സെന്റർ പ്രസിഡന്റെ, റാന്നി ഇട്ടിയപാറ ഓർത്തഡോക്സ് കൺവൻഷൻ കമ്മറ്റി പ്രസിഡന്റ്, നിലയ്ക്കൽ ഭദ്രാസന വികസന സമിതി അംഗം, ദീർഘകാലം അന്തിയാളൻകാവ് ദേശാഭിവൃദ്ധിനി ഗ്രന്ഥശാല പ്രസിഡന്റ്, കാട്ടൂർ ദേശസേവിനി ഗ്രന്ഥശാല പ്രസിഡന്റ് തുടങ്ങി സാമുഹ്യ സാമുദായിക സാംസ്കാരിക മേഖലകളിൽ പ്രതിബദ്ധതയോട് പ്രവർത്തിച്ച വൈദിക ശ്രേഷ്ഠൻ ആയിരുന്നു ജോസഫ് കോർ എപ്പിസ്കോപ്പ.




**തലക്കോട് സെന്റ് മേരീസ് ബോയ്സ് ഹോമിൽ നടന്ന ഫാ. കെ. റ്റി. ഫിലിപ്പ് അനുസ്മരമ സമ്മേളനത്തിൽ ഡോ. തോമസ് മാർ അത്താനാസ്യോസ് പ്രസംഗിക്കുന്നു.**